ത്രൈമാസിക

# പ്രദീപ്തി

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക മുഖപത്രം





ഫ്രാൻസിസ് മാർപ്പാപ്പയുമായി
അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത
കൂടിക്കാഴ്ച നടത്തി.



പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മ
മാത്യൂസ് പ്രഥമൻ  കാതോലിക്കാ
ബാവായുടെ 19 – ാം ഓർമ്മ



L.L പൗലോസ് മാർ ഗ്രീഗോറിയോസ്
മെത്രാപ്പോലീത്തായുടെ
19 – ാം ഓർമ്മ



L.L സ്തേഫാനോസ് മാർ
തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ
8 – ാം ഓർമ്മ



**ആചാര്യേശാ മശിഹാ**
**കൂദാശകളർപ്പിച്ചോരീ**
**ആചാര്യന്മാർക്കേകുകപുണ്യം**
**നാഥാ സ്തോത്രം**



L.L ഇയ്യോബ് മാർ പീലക്സിനോസ്
മെത്രാപ്പോലീത്തായുടെ
4 – ാം ഓർമ്മ

# നവ സാരഥികൾ











ഭദ്രാസന സെക്രട്ടറി : ഫാ. സി.എം കുര്യാക്കോസ്, ഭദ്രാസന കൗൺസിൽ അംഗങ്ങൾ : ഫാ. ടി.പി. കുര്യൻ, ഫാ. ജോസഫ് മലയിൽ, ശ്രീ. രാജു കെ. അബ്രാഹാം , ശ്രീ. പി.കെ. കുര്യാക്കോസ്, ശ്രീ. ഡെന്നീസ് മർക്കോസ്, ശ്രീ. ജോസ്സി ഐസക്ക്, ഭദ്രാസന ഇന്റേണൽ ആഡിറ്റർമാർ : ഫാ. കുര്യൻ ചെറിയാൻ, ശ്രീ. പി.കെ. ജോസ്

# പ്രദീപ്തി



വാല്യം: 1 ലക്കം: 4 നവംബർ 2015 ₹.20

പ്രസാദം സെന്റർ
കോലഞ്ചേരി – 682 311
kandanadwest.org@gmail.com


## ദളങ്ങളിൽ





# പ്രദീപ്തി ഇടവക പ്രതിനിധികൾ

1. സെന്റ് മേരീസ് കാതോലിക്കേറ്റ് സെന്റർ, പെരുവ
   ജിബി എം. പൗലോസ് (9349771185)
2. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്ത
   ഡോക്സ് സിറിയൻ ചർച്ച്, പാറേൽ
   അനീഷ് ജോർജ്ജ് വർഗീസ് (9446342715)
3. മാർ ബഹ്നാൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്,
   തേവനാൽ - പൗലോസ് എം.വി. (9446042768)
4. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
   ചർച്ച്, കർമ്മേൽകുന്ന്.
   ബേസിൽ കെ. സാബു (8547845898)
5. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
   ചർച്ച്, പെരുമ്പടവം. ജെറിൽ സണ്ണി (9567955346)
6. മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ,
   പിറവം . അജോൺസ് ജെയിംസ് (9656702737)
7. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
   ചർച്ച്, ഇടമറുക് - ബേബി എം.എം. (9544762149)
8. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളി,
   കിഴുമുറി - എൽദോ കുര്യാക്കോസ് (9544887718)
9. മാർ ഔഗേൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്,
   മറവംതുരുത്ത് - സജീവ് ടി.ജി. (9496319417)
10. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
    ഊരമന- ക്രിസ്റ്റോ എബ്രഹാം (9847303473)
11. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
    ചർച്ച്, മൂലമറ്റം - ജോയി ടി.എ. (8281582627)
12. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
    ചർച്ച്, കടമറ്റം - പൗലോസ് എസ്.വി. (9562892816)
13. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
    മുട്ടം - ബിനോയ് കെ. തോമസ് (9847974194)
14. സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളി,
    പാമ്പാക്കുട - നിഖിൽ കെ. ജോയി (9747268598)
15. സെന്റ് തോമസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
    പാമ്പാക്കുട - ബേസിൽ ബാബു (9496486884)
16. സെന്റ് തോമസ് കാതോലിക്കേറ്റ് സെന്റർ, നെച്ചൂർ
    ഫാ. ജോസഫ് മങ്കിടിയിൽ (9446665430)
17. സെന്റ് ജോൺസ് ഓർത്തഡോക്സ് സിറിയൻ
    ചർച്ച്, പുതുവേലി. സണ്ണി കെ.എം. (9400845418)
18. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്ത
    ഡോക്സ് സിറിയൻ ചർച്ച്, കോലഞ്ചേരി.
    കുഞ്ഞുമോൻ തോമസ് (9387585017)
19. സെന്റ് ജോർജ്ജ് സെഹിയോൻ ഈസ്റ്റ് ഓർത്ത
    ഡോക്സ് സിറിയൻ ചർച്ച്, കുന്നയ്ക്കാൽ.
    ജിജോ രാജൻ (9526886902)
20. സെന്റ് മേരീസ് കത്തീഡ്രൽ, മണ്ണൂക്കുന്ന്.
    എൽദോസ് പുള്ളോർ മഠം (9961344461)
21. മാർ യൂഹാനോൻ ഈഹിദിയോ ഓർത്തഡോക്സ്
    സിറിയൻ ചർച്ച്, മുളക്കുളം.
    തങ്കച്ചൻ തൈക്കൂട്ടത്തിൽ (9446444965)
22. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്ത
    ഡോക്സ് സിറിയൻ ചർച്ച്, പുത്തൻകുരിശ്.
    പോൾസി ബേബി (9496575533)
23. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
    ചർച്ച്, കുന്നയ്ക്കാൽ വെസ്റ്റ്,
    എം.സി. മത്തായി (9847673277)
24. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
    കണ്ടനാട്. വെ. റവ. ഐസക്ക് മട്ടുമ്മേൽ കോർ
    എപ്പിസ്കോപ്പ (9447701411)
25. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
    വലമ്പൂർ - കെ.വി. തോമസ് (9745999835)
26. സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി,
    ഓണക്കൂർ. കുര്യാക്കോസ് കെ.കെ. (9446745501)
27. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
    ആട്ടിൻകുന്ന്. എം.സി. തോമസ് (9446044410)

# എഡിറ്റോറിയൽ





**ഫാ. ജോൺ കുര്യാക്കോസ്**
ചീഫ് എഡിറ്റർ

കണ്ണ് ശരീരത്തിന്റെ വിളക്കാണ്. ഈ പ്രപഞ്ചത്തേയും ഇതിലെ മനോഹാരിതകളേയും നാം അറിയുന്നതും കണ്ണിലൂടെയാണ്. കാഴ്ച കണ്ണിന്റെ മാത്രമല്ല മനസ്സിന്റേതും കൂടിയാണെന്നറിഞ്ഞ് പുതിയ ദർശനങ്ങളും കാഴ്ചപ്പാടുകളും നല്കുന്നതാവണം.. ഈ കണ്ണുകളെ കരുണാർദ്രമാക്കണം. ക്രിസ്തുവിന്റെ കരുണാർദ്രമായ കണ്ണുകളാണ് മനുഷ്യരിൽ അനുകമ്പ തോന്നാൻ ഇടയായത്. പരി. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ നാം കൊണ്ടാടുന്ന ഈ സമയം നമ്മുടെ ഉൾക്കണ്ണുകൾക്ക് തെളിച്ചമേകാൻ കഴിയണം.



അന്ധനേക്കുറിച്ചുള്ള ഒരു സെൻ കഥ ഇങ്ങനെയാണ്. അന്ധനായതുകാരണം പലപ്പോഴും റോഡിന്റെ നടുവിലൂടെയും എതിരെ വരുന്ന ആളുകളെ ഇടിച്ചും അയാൾ പോകാറുണ്ട്. എങ്കിലും എല്ലാവരും അത് സഹിക്കും. ഒരു ദിവസം രാത്രി നടന്നു വരുമ്പോൾ ഒരാളെ ഇടിച്ചു. അയാൾ ചോദിച്ചു തനിക്ക് കണ്ണ് കണ്ടുകൂടേ? ക്ഷമിക്കണം എനിക്ക് കണ്ണു കണ്ടുകൂടാ. ഞാനൊരന്ധനാണ്. അന്ധനാണെന്നറിയാതെ ക്ഷുഭിതനായ യാത്രക്കാരൻ ഒരു മെഴുകുതിരി കത്തിച്ച് അന്ധന്റെ കയ്യിൽ കൊടുത്തിട്ട് പറഞ്ഞു; "ഇത് നിങ്ങൾക്ക് പ്രയോജനം ഇല്ലായിരിക്കും, പക്ഷേ, താങ്കളുടെ എതിരേ വരുന്നവരുണ്ടല്ലോ, അവർ ഈ മെഴുകുതിരി വെളിച്ചം കണ്ട് മാറി നടന്നുകൊള്ളും". അന്ധന് സന്തോഷമായി. ഇനിയാരും തന്നെ ഇടിക്കില്ലല്ലോ. കുറച്ചു ദൂരം പോയപ്പോൾ ആരോ വന്ന് അന്ധനെ ഇടിച്ചു. അന്ധൻ ദേഷ്യത്തോടെ ചോദിച്ചു; "നിങ്ങൾക്ക് കണ്ണ് കണ്ടുകൂടേ, എന്റെ കയ്യിൽ ഇരിക്കുന്ന വെളിച്ചം കണ്ട് മാറിനടന്നുകൂടേ?" അയാൾ മറുപടി പറഞ്ഞു; "സഹോദരാ, നിങ്ങളുടെ മെഴുകുതിരി കാറ്റിൽപ്പെട്ട് എപ്പോഴേ അണഞ്ഞുപോയിരിക്കുന്നു. ഇത് മനസ്സിലാക്കാതെയാണ് നിങ്ങൾ നടക്കുന്നത്". അന്ധന് തിരിച്ചറിവ് വന്നു. അയാൾ മെഴുകുതിരി വലിച്ചെറിഞ്ഞുകൊണ്ട് മനസ്സിൽ ഇങ്ങനെ കുറിച്ചു. മറ്റുള്ളവർ കത്തിച്ചു തരുന്ന വെളിച്ചത്തിൽ എനിക്ക് ഏറെദൂരം പോകാനാവില്ല. അതിനാൽ ഞാൻ തന്നെ എന്റെ വിളക്കാകണം.

വെളിച്ചം നഷ്ടപ്പെട്ടകൊണ്ടിരിക്കുന്ന ഈ സമൂഹത്തിൽ പ്രകാശദാതാവായ ക്രിസ്തുവിനെ ഉൾക്കൊണ്ട് മലങ്കരയുടെ മഹാപരിശുദ്ധനായ പരിശുദ്ധ പരുമല തിരുമേനി സ്നേഹത്തിന്റെ, ആശ്വാസത്തിന്റെ, കരുണയുടെ, ഒക്കെ വിളക്കായി, സൗരഭ്യമായി ഇന്നു ഹൃദയങ്ങളിൽ വിരാജിക്കുന്നു. ആ പിതാവിന്റെ മദ്ധ്യസ്ഥതയിൽ നമ്മുടെ ഹൃദയങ്ങളെ പ്രകാശപൂരിതമാക്കാം.



# Born Again



Dr.Mathews Mar Severios

Are Orthodox Christians "Born Again"? This is a strange question now a days asked by certain members of the Pentecost movement to members of the traditional Christian Churches. This is unheard in the last 2000 years of our Christian tradition. The statement of Jesus Christ to Nicodemus that "unless one is born again, he cannot see the kingdom of God" (Jn.3.3) was further clarified by Himself pointing towards Holy Baptism in the following verse (jn.3.5) saying "unless one is born of water and the Spirit, he cannot enter the kingdom of God" fulfilling the prophecy of John the Baptist concer ning the mission of Christ (Jn.1.33). But the question above presupp oses two classes of Christians-a born again Christian (Pentecostals) and second class or "luke-warm" Christians(orthodox or other members of the traditional churches). Those who consider them selves as "born again" Christians consider themselves accepting Jesus Christ as their personal saviour, having a personal salvation experience and believing a fundamentalist or "evangelical theology" and all others are not considered to be "born again". This has created an unwanted aversion in the minds of Orthodox Christians to consider them as born again Christians.

What does it mean really by the phrase "born again" in John 1.3 & 5? The Greek original to this phrase is "ANOTHEN". It has three meanings: "from the beginning" (radically), "again" (second time) and "from above"(from God). In Christian baptism all the three meanings are well guarded. Thr ough the baptism we begin to "walk in the newness of life" (Rom. 6.4-a radical beginning) through "a

> Hence the four ideas connected with the Christian Baptism namely, Rebirth, Kingdom of Heaven, Sonship and Eternal Life are fulfilled in Christian baptism. Thus the reality of "born again" is more than just forgiveness of sins through the washing in the water of Baptism or a mental acceptance of Jesus Christ as saviour and accepting His teachings. It is our union with God through Christ, a right and full relationship with the Holy Trinity (Matt.28.19), through the Word of God

washing of regeneration and the renewing of the Holy Spirit" (Tit.3.5- a second birth) and have "become children of God by the will of God" (Jn.1.12, 13-from above) through the abundant mercy of God the Father (1Peter.1.3) Hence the four ideas connected with the Christian Baptism namely, Rebirth, Kingdom of Heaven, Sonship and Eternal Life are fulfilled in Christian baptism. Thus the reality of "born again" is more than just forgiveness of sins through the washing in the water of Baptism or a mental acceptance of Jesus Christ as saviour and accepting His teachings. It is our union with God through Christ, a right and full relationship with the Holy Trinity (Matt.28.19), through the Word of God which lives and abides in our lives(1Peter 1.22,23), appropriating the salvific death and resurrection in dying and rising up with Christ (Rom.6.3-5) through the symbolic stepping down to the baptismal water and coming out of it, becoming children of light wearing a new white cloth as its symbol. Moreover, through baptism we are made living stones, spiritual house and holy priesthood to offer up spiritual sacrifice acceptable to God through Jesus Christ (1Peter 2.4-5). Baptism is initiation to these blessings through which we have to grow in to the full stature of salvation by the Word of God (1 Peter 2.1-2), both pronounced and became flesh (Jn.1.1-2; 1.14) who gave us His body to eat and His blood to drink so that we may dwell in Him and He in us (Jn.6.56).

Moreover, through baptism we are made living stones, spiritual house and holy priesthood to offer up spiritual sacrifice acceptable to God through Jesus Christ (1Peter 2.4-5).

The phrase "born again" indicates that the action is done by somebody else than the recipient. God gives birth to some one to be His child. It is the work of God or His grace works in rebirth. Faith or the intellectual understanding or the strong decision of the recipient doesn't work by itself in his rebirth. It is only an act of submitting his preparedness to receive that blessing of regeneration. Thus the will of God works in bestowing the grace of baptism and the willingness of the recipient is barely limited to his being brought to God. Jesus healed the paralytic considering the faith of those who brought him near and not of the paralytic in the healing power of Jesus (Mk.2.1-12). Hence a grown up or an infant can be brought to Baptism by the faithful of the Church so that he may be born again solely by the grace of God. The measure of our faith in Jesus Christ is a growing reality. Nobody can claim at any age that he has the fullness of faith in Jesus Christ. Moreover, it is the duty of a responsible parent to bring his child before Jesus Christ to be born again as early as possible i.e., to be initiated in the growth of spiritual life without the request of the infant as the parent cares for the physical growth of his child as early as possible with out the request of the infant. "Let the little children come to me, and do not forbid them; for of such is the kingdom of heaven" (Mtt.19.14).

Nobody can claim at any age that he has the fullness of faith in Jesus Christ. Moreover, it is the duty of a responsible parent to bring his child before Jesus Christ to be born again as early as possible i.e., to be initiated in the growth of spiritual life without the request of the infant as the parent cares for the physical growth of his child as early as possible with out the request of the infant. "Let the little children come to me, and do not forbid them; for of such is the kingdom of heaven" (Mtt.19.14).

Another interesting doubt of the so called "born again" Christians is about the beginning and development of grace as well as faith in an infant as it is lacking intellectual ability and rational power. This is the same age old question Nicodemus asked to Jesus when He told him about the New Birth from the Holy Spirit. "How can these things be?" (Jn.3.9). Jesus answered telling him that the work of the Holy Spirit is a mystery incomprehensible to the human mind. Our lack of understanding does not prevent us using and enjoying the benefits which a motor car or electricity or Television or Radio or computer or mobile phone confers. A patient who takes medicine without knowing the ways of its process of curing the illness trusts in the doctor who prescribes it for him. Therefore a child brought for baptism without knowing the works of regeneration in him through the power of the Holy Spirit can enjoy the blessings of Baptism and be nurtured by the grace of the Holy Spirit. Salvation is what we receive and not what we achieve. It is not a reward or wages according to the measure of our faith, but a free gift from God.

"If, by Baptism, Christ intends to attest the absolution by which He cleanses his Church, it would seem not equitable to deny this attestation to the infants , who are justly deemed part of the Church, seeing they are called heirs of the heavenly kingdom"

The earliest reference to the child or infant baptism is in the "Apostolic Tradition" of Hippolitus, about 215 A. D.

"Baptize the children first, and if they can speak for themselves let them do so. Otherwise, let their parents or other relatives speak for them" (Hippolytus, Apostolic Tradition, 21.15, c.215 A.D)

Martin Luther and John Calvin, the two primary founders of the Protestant Reformation, both believed in infant baptism:

"Of the baptism of the children we hold that children ought to be baptized. For they belong to the promised redemption made through Christ, and the Church should administer it to them" (Martin Luther, The SmalcalArticles, Article v; Of Baptism,1537).

"If, by Baptism, Christ intends to attest the absolution by which He cleanses his Church, it would seem not equitable to deny this attestation to the infants , who are justly deemed part of the Church, seeing they are called heirs of the heavenly kingdom" (John Calvin, Institutions of the Christian Religion,1559).

There are only a minority of Protestants who do not practice Infant Baptism.

In the new birth a true mystery takes place. In the Sacrament of Baptism we die, entering into the baptismal Pond of water by which we are united with Christ in His death. As we come out from the water we live again rising up with his resurrected humanity. Thus we are born again to be children of God.

# പെങ്കീസ:
# പ്രാർത്ഥനകളുടെ അമൂല്യ ശേഖരം



ഫാ. ഡോ. ജോൺസ് എബ്രാഹം കോനാട്ട്

"പെങ്കീസ" എന്നാൽ എഴുത്തുപലക എന്നർത്ഥം (writing-tablet). ഒരു വാല്യം, പുസ്തകം എന്നെല്ലാമുള്ള അർത്ഥത്തിലും ഈ വാക്ക് പ്രയോഗിച്ചു വരുന്നു. ഇന്ന് നമ്മൾ ഉപയോഗിച്ചുവരുന്ന പടിഞ്ഞാറൻ സുറിയാനി ആരാധനാക്രമത്തിലെ, പ്രാർത്ഥനകളുടെ ഒരു വലിയ സമാഹാരത്തെ വിളിക്കുന്ന പേരാണ് പെങ്കീസ.

പടിഞ്ഞാറൻ സുറിയാനി പാരമ്പര്യത്തിലെ പ്രാർത്ഥനകളെ, സാധാരണ നമസ്ക്കാരം (ശ്ഹീമാ), മൂന്നുനോമ്പിലെ നമസ്ക്കാരം, വലിയനോമ്പിലെ നമസ്ക്കാരം, ഹാശാ ആഴ്ചയിലെ നമസ്ക്കാരം, പെങ്കീസാ നമസ്ക്കാരം എന്നിങ്ങനെ തരം തിരിക്കാം. ഒരാഴ്ചയിലെ, തിങ്കൾ മുതൽ ശനിവരെയുള്ള ആറു ദിവസങ്ങളിലെ ഏഴു നേരത്തെ പ്രാർത്ഥനകളാണ് "ശ്ഹീമാ" നമസ്ക്കാരം. അവ ദേവാലയങ്ങളിൽ ഉപയോഗിക്കുന്നതിനും, പ്രത്യേകിച്ച് വൈദികരെ ഉദ്ദേശിച്ചും ക്രമീകരിക്കപ്പെട്ടിട്ടുള്ളതാണ്. 1861 ൽ ആണ് ഈ പുസ്തകത്തിന്റെ സുറിയാനിയിലുള്ള ആദ്യപതിപ്പ് മലങ്കരയിൽ അച്ചടിക്കപ്പെട്ടത്. അതിനുമുമ്പും ഇതിന്റെ കയ്യെഴുത്തു പ്രതികൾ മലങ്കരയിൽ ഉപയോഗത്തിലിരുന്നിരിക്കാം. ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പയുടെ കല്ലച്ചിലായിരുന്നു ആദ്യമുദ്രണം. പിന്നീട് 1899 ൽ അത് പഴയസെമിനാരിയിൽ പ്രവർത്തിച്ചിരുന്ന സെ. തോമസ് പ്രസിൽ നിന്നും പ്രസിദ്ധീകരിച്ചതോടെ ഈ ക്രമം മലങ്കരയിൽ ഉറച്ചു എന്നു പറയാം. ഈ പുസ്തകം അന്ന് മലയാളത്തിൽ ലഭ്യമല്ലാതിരുന്നതിനാലും, സാധാരണ ജനത്തിന് ദിവസേന പ്രാർത്ഥിക്കുവാൻ അത് അൽപ്പം ദീർഘമാണ് എന്നു തോന്നിയതിനാലുമാവണം 1910 ൽ കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പ ശ്ഹീമാ നമസ്ക്കാരത്തിന്റെ പ്രധാനവും, പ്രസക്തവുമായ ഭാഗങ്ങൾ ഉൾക്കൊള്ളിച്ച്, പാമ്പാക്കുട നമസ്ക്കാരം എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന "പ്രാർത്ഥനാക്രമം" ക്രോഡീകരിച്ചത്. അതിനുമുമ്പ് സാധാരണ ജനങ്ങൾ ഉപയോഗിച്ചിരുന്ന നമസ്ക്കാരക്രമത്തിൽ നിന്നും തികച്ചും വ്യത്യസ്ഥമായിരുന്നു പുതിയപുസ്തകം. അതിൽ മൂന്നുനോമ്പുകാലത്തും, വലിയനോമ്പിലും, ഹാശാആഴ്ചയിലും എല്ലാം നമസ്ക്കരിക്കുന്നതിനുള്ള പ്രാർത്ഥനകൾ സംക്ഷിപ്തമായി ഉൾക്കൊള്ളിച്ചിരുന്നു. പെരുന്നാളുകൾക്ക് സന്ധ്യയിലും പ്രഭാതത്തിലും ചൊല്ലുവാനുള്ള പ്രത്യേകപ്രാർത്ഥനകളും ഇതിലുണ്ട്. പിൽക്കാലത്ത് ഈ പുസ്തകത്തിലേയും പ്രാർത്ഥനകൾക്ക് ദൈർഘ്യം കൂടുതലാണ് എന്നു തോന്നിയപ്പോൾ കുടുംബാരാധനാ ക്രമം ഉണ്ടായി.

മൂന്നു നോമ്പിലേയും, വലിയനോമ്പിലേയും പ്രാർത്ഥനാക്രമങ്ങളും, ഹാശാ ആഴ്ചയിലെ പ്രർത്ഥനകളും ഗാനരൂപത്തിൽ തന്നെ മലയാള ഭാഷയിൽ ലഭ്യമാണ്. അവയെല്ലാം സഭയിൽ വ്യാപകമായി ഉപയോഗിക്കപ്പെടുകയും ചെയ്യുന്നു.

സഭയുടെ പ്രധാനപെരുന്നാളുകളിലും, ഞായാറാഴ്ചകളിലും ഉപയോഗിക്കേണ്ട - പ്രത്യേകിച്ച് പള്ളികളിൽ ഉപയോഗിക്കേണ്ട - പ്രാർത്ഥനകളുടെ സമാഹാരമാണ് പെങ്കീസ. ഈ പുസ്തകം താരതമ്യേന താമസിച്ചുമാത്രമാണ് മലങ്കരയിൽ എത്തിയത്. അതിനുമുമ്പ് - 1861 ശ്ഹീമാനമസ്ക്കാരത്തിന്റെ പൂർണ്ണരൂപംപോലും മലങ്കരയിൽ പ്രചരിക്കുന്നതിനു മുമ്പ് - ശ്ഹീമാനമസ്ക്കാരത്തിന്റെ ബുധനാഴ്ച ദിവസത്തെ പ്രാർത്ഥന മാത്രം നമുക്കു ലഭിച്ചിരുന്നു, അത് ഞായറാഴ്ച ഉൾപ്പെടെ ആഴ്ചയിലെ എല്ലാദിവസവും, പെരുന്നാളുകളിലും ദേവാലയങ്ങളിൽ ഉപയോഗിച്ചിരുന്നു. പെങ്കീസ നമസ്ക്കാരം മലങ്കരയിൽ വരുകയും 1902-ൽ അതിലെ കൃംതാ നമസ്ക്കാരത്തിന്റെ

മലയാള പരിഭാഷ ഉണ്ടാവുകയും ചെയ്തശേഷമാണ് ബുധനാഴ്ച നമസ്ക്കാരം ഞായറാഴ്ചകളിൽ ഉപയോഗിക്കുന്ന പതിവ് നിർത്തലാക്കുവാൻ തുടങ്ങിയത്. പെങ്കീസായിൽ അടങ്ങിയിരുന്ന ക്യംതാപ്രാർത്ഥന ദൈർഘ്യം കൂടിയതാണെന്നു കണ്ടപ്പോൾ പിതാക്കന്മാർ ഒരു തീരുമാനമെടുത്തു. ഉയിർപ്പ് പെരുന്നാളിനു ശേഷം ഏതാനും ഞായറാഴ്ചകളിൽ മാത്രം അത് ചൊല്ലിയാൽ മതിയെന്നും അതിനു ശേഷം പഴയ പതിവനുസരിച്ച് ബുധനാഴ്ച നമസ്ക്കാരം ചൊല്ലാമെന്നും അവർ തീരുമാനിച്ചു. അതും പല പള്ളികളിൽ പല പാരമ്പര്യമാണ് സ്വീകരിച്ചത്. ചില സ്ഥലങ്ങളിൽ സ്ലീബാ പെരുന്നാൾ വരെയും, മറ്റു ചില സ്ഥലങ്ങളിൽ പെന്തിക്കൊസ്തി പെരുന്നാൾ വരെ മാത്രവും ക്യംതാ നമസ്ക്കാരം ഉപയോഗിച്ചുപോന്നു. പിന്നീട് ഇരുപതാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് മാത്യൂസ് മാർ അത്താനാസ്യോസ് മോത്രാപ്പോലീത്ത ബുധനാഴ്ച നമസ്ക്കാരം തർജ്ജിമ ചെയ്ത് ഗാനരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയപ്പോൾ സ്ലീബാപെരുന്നാളിനു ശേഷംമാത്രം അത് ഉപയോഗിക്കണമെന്ന നിർദ്ദേശം ആ പുസ്തകത്തിൽ തന്നെ നൽകുകയും, അത് സഭയിൽ പൊതുവായി അംഗീകരിക്കപ്പെടുകയും ചെയ്തു. അങ്ങിനെ ആ നമസ്ക്കാരക്രമത്തിന് ''സ്ലീബാനമസ്ക്കാരം'' എന്ന പേരുവീഴുവാൻ ഇടയായി.

നമ്മുടെ ആരാധനാ പാരമ്പര്യത്തിൽ ഞായറാഴ്ചകളിലും, പെരുന്നാളുകളിലും ഉപയോഗിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് ഈ സ്ലീബാ നമസ്ക്കാരം എന്നു വിളിക്കപ്പെടുന്ന ബുധനാഴ്ച നമസ്ക്കാരമല്ല. പെങ്കീസ നമസ്ക്കാരമാണ്. നേരത്തേസൂചിപ്പിച്ചതുപോലെ ഓരോ പെരുന്നാളിനും, ഞായറാഴ്ചക്കുമുള്ള ഏഴുനേരത്തേയും പ്രാർത്ഥനകൾ അതിൽ അടങ്ങിയിരിക്കുന്നു. കൂദോശ് ഈത്തോ, ഹൂദോസ് ഈത്തോ, സ്ക്കറിയായോടുള്ള അറിയിപ്പിന്റെ ഞായർ, എന്നു തുടങ്ങി ഓരോ ഞായറാഴ്ചയിലെയും, പ്രധാന പെരുന്നാളുകളിലേയും, പ്രധാന ചിന്താ വിഷയങ്ങളെ അടിസ്ഥാനമാക്കി പ്രത്യേകം ഓരോ യാമത്തിലേയും പ്രാർത്ഥനകൾ എഴുതി ഉണ്ടാക്കിയിരിക്കുന്നു. ക്യംതായുടെ തന്നെ എട്ടു ക്രമങ്ങൾ ഇതിലുൾപ്പെടുത്തിയിട്ടുണ്ട്. ഉയിർപ്പുപെരുന്നാളിനു ശേഷം വരുന്ന ഞായറാഴ്ചകളിൽ മാറി മാറി നമസ്ക്കരിക്കുവാൻ വേണ്ടിയാണ് എട്ടു ക്രമങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നത്. പലപിതാക്കന്മാർ പലകാലങ്ങളിൽ എഴുതിയ കവിതകളും പ്രാർത്ഥനകളും ക്രോഡീകരിച്ച് രൂപപ്പെടുത്തിയ സമാഹാരമാണിത്. അതിന്റെ പാട്ടുകൾ തന്നെ മൂന്ന് വാല്യങ്ങളുണ്ട്. പ്രുമിയോനും മറ്റു വായനാഭാഗങ്ങളും അടങ്ങുന്ന മൂന്നു വാല്യങ്ങൾ വേറെയുമുണ്ട്. 1963 ൽ പരി. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പ്രത്യേക താത്പര്യപ്രകാരം കോനാട്ട് അബ്രഹാം മൽപ്പാനാണ് അതിന്റെ സുറിയാനിഗാനങ്ങൾ അടങ്ങുന്ന മൂന്നു വാല്യങ്ങൾ ആദ്യമായി, പാമ്പാക്കുട മാർ ജൂലിയസ് പ്രസിൽ നിന്നും പ്രസിദ്ധീകരിച്ചത്.

സിറിയൻ കത്തോലിക്കാ സഭ പെങ്കീസയുടെ ഒരു രൂപം നേരത്തെ മൂസലിൽ നിന്ന് ഏഴ് വാല്യങ്ങളായി പ്രസിദ്ധീകരിച്ചിരുന്നു. എന്നാൽ കത്തോലിക്കാ വേദശാസ്ത്രമനുസരിച്ച് ചില വ്യത്യാസങ്ങൾ അതിൽ വരുത്തിയിരിക്കുന്നു. കത്തോലി

> സഭയുടെ പ്രധാനപെരുന്നാളുകളിലും, ഞായാറാഴ്ചകളിലും ഉപയോഗിക്കേണ്ട - പ്രത്യേകിച്ച് പള്ളികളിൽ ഉപയോഗിക്കേണ്ട - പ്രാർത്ഥനകളുടെ സമാഹാരമാണ് പെങ്കീസ. ഈ പുസ്തകം താരതമ്യേന താമസിച്ചുമാത്രമാണ് മലങ്കരയിൽ എത്തിയത്. അതിനുമുമ്പ് - 1861 ശ്ഹീമാനമസ്ക്കാരത്തിന്റെ പൂർണ്ണരൂപം പോലും മലങ്കരയിൽ പ്രചരിക്കുന്നതിനു മുമ്പ് - ശ്ഹീമാനമസ്ക്കാരത്തിന്റെ ബുധനാഴ്ച ദിവസത്തെ പ്രാർത്ഥന മാത്രം നമുക്കു ലഭിച്ചിരുന്നു, അത് ഞായറാഴ്ച ഉൾപ്പെടെ ആഴ്ചയിലെ എല്ലാദിവസവും, പെരുന്നാളുകളിലും ദേവാലയങ്ങളിൽ ഉപയോഗിച്ചിരുന്നു. പെങ്കീസ നമസ്ക്കാരം മലങ്കരയിൽ വരുകയും 1902-ൽ അതിലെ ക്യംതാ നമസ്ക്കാരത്തിന്റെ മലയാള പരിഭാഷ ഉണ്ടാവുകയും ചെയ്തശേഷമാണ് ബുധനാഴ്ച നമസ്ക്കാരം ഞായറാഴ്ചകളിൽ ഉപയോഗിക്കുന്ന പതിവ് നിർത്തലാക്കുവാൻ തുടങ്ങിയത്.

ക്കാ സഭയിലെ ചില പരിശുദ്ധന്മാരുടെ പെരുന്നാളുകൾക്കുള്ള പ്രാർത്ഥനകളും അതിൽ ദൃശ്യമാണ്. പാട്ടുകളോടൊപ്പം വായനാ ഭാഗങ്ങളും ഇതിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. കുരിശുമല ആശ്രമത്തിന്റെ സ്ഥാപകനായിരുന്ന ഫ്രാൻസിസ് ആചാര്യ ഈ രൂപത്തിന്റെ സ്വതന്ത്രമായ ഒരു ഇംഗ്ലീഷ് വിവർത്തനം പ്രസിദ്ധീകരിച്ചിട്ടുണ്ട്.

മലങ്കരയിൽ ഉപയോഗത്തിലിരിക്കുന്ന പെങ്കീസയുടെ പ്രുമിയോനും മറ്റുവായനാ ഭാഗങ്ങളും ഉൾപ്പെടുന്ന മൂന്നു വാല്യങ്ങൾ പരി. ബസേലിയോസ് ഔഗേൻ കാതോലിക്കാ ബാവാ മലയാളത്തിലേക്ക് തർജ്ജിമ ചെയ്തു; അത് സഭയിൽ ആകമാനം ഉപയോഗിക്കപ്പെടുന്നു. എന്നാൽ പാട്ടുകൾ അടങ്ങുന്ന വാല്യങ്ങളുടെ വളരെ ചെറിയൊരു ഭാഗം മാത്രമേ മലയാളത്തിൽ ഇതുവരെ ലഭ്യമായിട്ടുള്ളു.

പെങ്കീസയിൽ നിന്നും മലയാളത്തിലേക്ക് ആദ്യം തർജ്ജിമ ചെയ്യപ്പെട്ടത് ക്യംതാ നമസ്ക്കാരമാണ്. 1902-ൽ അന്നത്തെ സെമിനാരി മൽപ്പാന്മാരായിരുന്ന വട്ടശ്ശേരിൽ ഗീവർഗീസ് മൽപ്പാനും, കോനാട്ട് മാത്തൻ മൽപ്പാനും ചേർന്ന് തർജ്ജിമ ചെയ്ത്, മലയാള ഗാനരൂപത്തിൽ, കുർബാനക്രമത്തിന്റെ ഒരു പുതിയ പരിഭാഷയും ഉൾപ്പെടുത്തി പ്രസിദ്ധീകരിച്ചു. ക്യംതായ്ക്ക് പെങ്കീസയിൽ നൽകിയിരിക്കുന്ന എട്ടു ക്രമങ്ങളിൽ നിന്നും തിരഞ്ഞെടുത്ത ഒരു രൂപമാണ് അവർ പ്രസിദ്ധീകരിച്ചത്. പിന്നീട് കോനാട്ട് അബ്രഹാം മൽപ്പാൻ ജനനപ്പെരുന്നാളിലെ പ്രാർത്ഥനാക്രമം പരിഭാഷപ്പെടുത്തി, ആണ്ടുതക്സ പുസ്തകത്തിന്റെ ഭാഗമായി പ്രസിദ്ധീകരിച്ചു. ഇതുകൂടാതെ അദ്ദേഹം 1978-ൽ ശ്ഹീമാ നമസ്ക്കാരം മലയാളം പദ്യരൂപത്തിൽ അച്ചടിച്ചപ്പോൾ ക്യംതായുടെ ഒരു പുതിയ ക്രമവും അതിൽ ഉൾപ്പെടുത്തി. ആദ്യത്തേതുപോലെതന്നെ ക്യംതായുടെ എട്ടുക്രമങ്ങളിൽ നിന്നും തിരഞ്ഞെടുത്ത ഗാനങ്ങളുടെ ഒരു പുതിയ സമാഹാരമായിരുന്നു ഇത്. ഗീവർഗീസ് സഹദാ, മാർ തോമ്മാ ശ്ലീഹാ, പരുമല തിരുമേനി എന്നീ പിതാക്കന്മാരുടെ പെരുന്നാളുകളിലെ ക്രമങ്ങൾ പരി. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ തിരുമേനി പ്രസിദ്ധീകരിച്ചു. ഈ ലേഖകൻ മർത്തശ്മുനിയുടെ പെരുന്നാളിലേതും, മാർ അപ്രേം, മാർ തേവോദോറോസ് എന്നീ പിതാക്കന്മാരുടെ പെരുന്നാളിലേതും പരിഭാഷപ്പെടുത്തിയിട്ടുണ്ട്.

പടിഞ്ഞാറൻ സുറിയാനി ആരാധനാ പാരമ്പര്യത്തിന്റെ സമ്പത്ത് വെളിവാക്കുന്ന, പ്രാർത്ഥനകളുടെ അമൂല്യ ശേഖരമാണ് പെങ്കീസ നമസ്ക്കാരം. സിറിയൻ സഭയുടെ ആശ്രമങ്ങളിലും മറ്റും ഇത് ധാരാളമായി ഉപയോഗിക്കപ്പെടുന്നുണ്ട്. നിർഭാഗ്യവശാൽ മലങ്കരസഭയിൽ ഇതിന്റെ ഉപയോഗം വളരെ കുറവാണ്. വായനകൾ വ്യാപകമായി ഉപയോഗിക്കുന്നുണ്ട് എങ്കിലും ഗാനങ്ങൾ വിരളമായി മാത്രമേ ഉപയോഗത്തിലുള്ളു. ലഭ്യമായ പരിഭാഷകൾപോലും ഉപയോഗിക്കാറില്ല. ഗാനങ്ങളുടെ പുതിയ ലയങ്ങൾ പരിശീലിക്കാനുള്ള മടികൊണ്ടാവണം, പലപള്ളികളിലും ജനനപ്പെരുന്നാളിൽ പോലും ''സ്ലീബാനമസ്ക്കാരം'' എന്നറിയപ്പെടുന്ന ബുധനാഴ്ച നമസ്ക്കാരം ചൊല്ലി പൂർത്തീകരിക്കാറുണ്ട്. പ്രായോഗിക തലത്തിൽ കാണുന്ന ഈ താത്പര്യക്കുറവുകൊണ്ടാവണം പുതിയ പരിഭാഷകൾ ധാരാളമായി ഉണ്ടാകാത്തത്. ലഭ്യമായവ എല്ലാം കൂട്ടിച്ചേർത്ത് ഒരുപുസ്തകമായി പ്രസിദ്ധീകരിച്ചാൽ ഒരുപക്ഷേ ഉപയോഗം വർദ്ധിക്കുവാൻ സഹായകമായേക്കാം. പടിഞ്ഞാറൻ സുറിയാനി ആരാധനാ പാരമ്പര്യത്തിലെ ഈ അമൂല്യ സമ്പത്തിനെ നമ്മൾ വേണ്ട വിധത്തിൽ ഉപയോഗപ്പെടുത്തേണ്ടിയിരിക്കുന്നു.





**Dn. Stanly David James**

# Mary - the Misapprehended

It is but human to always first notice the negativities about something or someone. Biblical content is no exception. One such unfortunate character we see in the Bible is Mary Magdalene. Legends about Mary abound. Unfortunately, this dedicated follower of Jesus is popularly recognized with certain false rumors and unproven tainted facts in her life.

"Magdalene" refers to Magdala, a town near Tiberias (in present day Israel), where Mary, although uncertain, probably would have lived or grown up, thus rendering her name as Mary Magdalene or Mary of Magdala to distinguish her from the various other contemporary Marys mentioned in the Gospels. Although she is frequently identified with the former prostitute or the sinful woman who anointed Jesus' feet with ointment and wiped it with her hair, the truth remains that there is absolutely no situation.

Biblical evidence or clue to directly prove this. Certain fictitious writers claim that legends have existed from earlier centuries stating that Mary Magdalene was married to Jesus and gave birth to three children, the third being the legendary 'grail child'. Further on, some historical and Biblical scholars suggest that Mary Magdalene may have been the author of the Fourth Gospel, today known as 'the Gospel according to St. John', and that she was in fact the "beloved disciple" described in that gospel. All these however remain legends yet to be proved with certainty.

So, if Mary Magdalene wasn't a prostitute, didn't anoint Jesus' feet, wasn't married to Jesus, and didn't write the Fourth Gospel, what then do we really know about her? Chapter 8 in the Gospel according to St. Luke introduces this Mary to us in the list of women who provided for Jesus and the disciples out of their resources (v3). Although the account states that she was freed from seven demons (v2), it is not clear as to what kind of bondage she was freed from. Mental illness, physical illness, sexual sin - we don't know. What we do know is that Mary was restored to health when she was freed and given new life in Jesus. We can infer that she loved Jesus deeply. Not only was she present at Jesus' crucifixion (Jn 19:25) and burial (Mtt 27:61), but she was also one of the devoted women who came early in the morning to the empty tomb on the Sunday after the burial (Mrk 16:1). Mary Magdalene was the first one to actually see the resurrected Jesus (Mrk 16:9) and according to John (20:2) 'ran' to tell the news to others. Though Mary Magdalene has often been misunderstood, she is in reality a classical model of how to love Jesus completely.

First of all, we learn persistence from Mary Magdalene. When Mary arrived at Jesus' tomb early in the morning, she was shocked to see that the huge rock which sealed the

tomb was gone. Immediately, she went to get help, thinking that the body had been stolen. After the disciples came and saw it for themselves, they went back home. But not Mary. She persistently remained at the tomb. She probably didn't expect to see Jesus, but neither did this persistent woman pull herself away nor did she give up. If we reflect on our lives, we may be surprised to see how many times we give up on God too quickly. We say a quick prayer asking God to help, and when we don't hear a positive answer in a day or two, we wonder why God ignored our prayer. We ask God to intervene in a situation and then we solve the problem ourselves or take it into our own hands. We move on too quickly when there's no immediate action. Mary Magdalene persisted. She waited. She wanted to see Jesus even though it looked impossible, so she stayed. We can see her heart all the way through. When a man who she assumed to be the gardener asked what she was looking for, she said, "Sir, if you have carried him away, tell me where you have put him, and I will get him." She sincerely believed that she could carry Jesus' body back to the tomb. She knew that if she could found his body, she would find the strength to carry him back to his tomb, no matter how impossible it seemed. She did not hide how she felt. She did not give explanations that she couldn't know. She just opened her heart and said what she felt. Mary single-heartedly sought the return of the body of Jesus whom she loved.

Mary Magdalene holds a unique place in the history of Jesus. She was the first one to find the empty tomb on Easter and the only one, in the gospel of John, to meet Jesus face to face. We can learn a lot from her, but especially, we can learn from her persistence in waiting for Jesus, her sincerity in searching for Jesus, and her enthusiasm in telling others about Jesus. Her witness to us is inspiring. Wait on Jesus persistently. Search for Jesus sincerely. Enthusiastically tell others about Jesus. And our devotion to Jesus will shine forth in everything we do.

Finally, we learn enthusiasm from Mary Magdalene. Once she realized that the gardener to whom she was speaking was her precious teacher ('Rabboni'), she could not hold back her enthusiasm. When Jesus told her to go share the news of his resurrection with the others, she literally 'ran' to tell them. For her role in telling the Apostles about the resurrection, she is also given the title "Apostle to the Apostles".

Mary Magdalene holds a unique place in the history of Jesus. She was the first one to find the empty tomb on Easter and the only one, in the gospel of John, to meet Jesus face to face. We can learn a lot from her, but especially, we can learn from her persistence in waiting for Jesus, her sincerity in searching for Jesus, and her enthusiasm in telling others about Jesus. Her witness to us is inspiring. Wait on Jesus persistently. Search for Jesus sincerely. Enthusiastically tell others about Jesus. And our devotion to Jesus will shine forth in everything we do.

## ആചാര്യസ്മൃതി



വെള്ളിയാമ്മാരിൻ
ബഹു. യാക്കോബ് അച്ചൻ
ജനനം : 13-07-1872
മരണം : 25-12-1950



വെള്ളിയാമ്മാരിൻ
ബഹു. ജോസഫ് അച്ചൻ
ജനനം : 15-04-1922
മരണം : 22-06-2000



# പവിത്രം



സഖേർ

നമ്മുടെ അദ്ധ്യാത്മികജീവിതത്തിലെ പ്രകാശവഴികളെ തെളിച്ചെടുക്കാനുള്ള സുന്ദരനേരമാണ് പരിശുദ്ധനായ പരുമല തിരുമേനിയുടെ പവിത്രസ്മരണകൾ കൊണ്ട് നിറഞ്ഞ ഇക്കാലം. വിശുദ്ധജീവിതങ്ങളുടെ വേരുകളെക്കുറിച്ച് മിഴിവാർന്നൊരു പുസ്തകം കണ്ടു. അതിലെ ചില വരികളുടെ ഭാഷാന്തരമാണ് ഇത്തവണ ധ്യാനിക്കുന്നതത്രയും.

വിശ്വാസജീവിതം കേവലം മാനസിക വ്യാപാരങ്ങൾക്കും അനുമാനങ്ങൾക്കുമപ്പുറം ഒരു അനുഭവയാഥാർത്ഥ്യമാണ്. കിളിവാതിൽ തുറക്കാതെ എങ്ങനെയാണ് ശുദ്ധവായു ഉള്ളിൽ കയറുക; ഇളം വെയിൽ കൊള്ളാൻ പുറത്തേയ്ക്കിറങ്ങാതെ പറ്റില്ലല്ലോ! ചില സുരക്ഷിത സ്ഥലികളിലെ കുത്തിയിരിപ്പുകളല്ല വിശ്വാസജീവിതം. ധൂർത്ത പുത്രനാണ് മാതൃക. അവൻ എഴുന്നേറ്റ് ''അപ്പന്റെ അടുക്കൽ പോയി'' (വി. ലൂക്കോസ് 15:20). ഐഹിക ബന്ധങ്ങളെത്രയുണ്ടെങ്കിലും വൈകിയിട്ടില്ല! ദേശാടനം ആരംഭിക്കുമ്പോൾ അബ്രഹാമിന് എഴുപത്തിയഞ്ചു വയസ്സായിരുന്നുവെന്നും പതിനൊന്നാംമണി നേരം വേലയ്ക്കെത്തിയവനും ആദ്യം വന്നവരോടൊപ്പം ഒരേ കൂലി ലഭിച്ചുവെന്നുമുള്ള തിരുവെഴുത്തും വെറുതെയല്ല. ആത്മാവിന്റെ ശത്രുക്കളോടുള്ള എതിരിടലുകൾ വി. സ്നാനത്തിൽ തുടങ്ങുന്നു. അലസതയും ഉദാസീനതയും വെടിയണം. ആദിമ വിശുദ്ധിയിലേയ്ക്ക് തിരികെപ്പോകണം. കാലവിളംബം കൂടാതെ നീതിവിഹീനത നിശ്ശേഷം വെടിയണം. പ്രാർത്ഥിക്കുക, ''ദൈവമേ, ഈ നിമിഷം തന്നെ ആരംഭിക്കുവാൻ എന്നെ അനുവദിക്കണമേ; സഹായിക്കണമെ.'' കാരണം, സർവ്വോപരി നിനക്കാവശ്യം ദൈവ കരുണയാണ്.

ലക്ഷ്യത്തിലേക്ക് കണ്ണുകളുയർത്തുക. പിന്നോക്കം നോക്കരുത്. ലോത്തിന്റെ ഭാര്യയുടെ ദൃഷ്ടാന്തം നല്കപ്പെട്ടിട്ടുണ്ട്. (ഉല്പത്തി19:6).. പഴയ മനുഷ്യനെ ഉരിഞ്ഞുകളയുക. അബ്രാഹാമിനെപ്പോലെ ദൈവശബ്ദത്തിന് ചെവികൊടുക്കുക. '' നീ നിന്റെ ദേശത്തെയും ചാർച്ചക്കാ രെയും പിതൃഭവനത്തെയും വിട്ട് പുറപ്പെട്ട് ഞാൻ നിന്നെ കാണി പ്പാനിരിക്കുന്ന ദേശത്തേയ്ക്ക് പോവുക.'' (ഉല്പത്തി 12:1). നിന്റെ സകലശ്രദ്ധയും ഇനിമേൽ വാഗ്ദത്ത നിലത്തായിരിക്കണം.

സ്വന്തശക്തിയിലും വിവേകത്തിലും ഊന്നരുത്. നിനക്ക് നേരിടേണ്ട പോരാട്ടം അതി കഠിനമാണ്. മാനുഷികബലം ഇവിടെ അപര്യാപ്തമാണ്. ''തങ്ങൾക്ക് തന്നെ ജ്ഞാനികളായും തങ്ങൾക്ക് തന്നെ വിവേകികളായും തോന്നുന്നവർക്ക് അയ്യോ കഷ്ടം. ''(യശയ്യ 5: 21). '' നിങ്ങളെത്തന്നേ ബുദ്ധിമാൻമാർ എന്ന് വിചാരിക്കരുത്.'' (റോമർ12:16). ദൈവരാജ്യം ജ്ഞാനികൾക്കും വിവേകികൾക്കും മറച്ച് ശിശുക്കൾക്ക് വെളിപ്പെടുത്തുന്നു വെന്ന ക്രിസ്തുവചനം മറക്കരുത്. (മത്തായി 11: 25). അഹങ്കാരത്തേയും സ്വയകേന്ദ്രീകൃതത്വത്തേയും സ്വാർത്ഥതയേയും ഉപേക്ഷിക്കുക. നിസ്വാർത്ഥമായ ഏതൊരാഗ്രഹവും ഉള്ളിലുണരുന്നത് ദൈവവരപ്രസാദത്തിന്റെ അടയാളമെന്നോർക്കണം.

ഹൃദയാരാമത്തെക്കുറിച്ചാണ് ഏറ്റവും ശ്രദ്ധിക്കേണ്ടത്. ഒരു തോട്ടക്കാരന്റെ മനസ്സാണ് നിന്നോട് ആവശ്യപ്പെടുന്നത്. കിളപ്പാനുള്ള മണ്ണ്, വിത്ത്, വെയിലും മഴയും അങ്ങനെയെല്ലാം ദൈവത്തിന്റേതാണ്. എന്നാൽ അദ്ധ്വാനിക്കേണ്ടത് നീയാണ്. ഉത്തമവിളവുണ്ടാകാൻ കർഷകൻ എത്ര മേൽ ജാഗ്രതയുള്ള

വനാകണം. രാപകലദ്ധ്വാനിക്കണം. നനയ്ക്കണം. കളകൾ പറിക്കണം. കീടങ്ങളെ തുരത്തണം. നാം എന്തൊക്കെ ചെയ്താലും നല്ലകാലങ്ങളും സുഭിക്ഷമായ സംവത്സരങ്ങളും നല്കുക ദൈവമാണ്. നിത്യജീവൻ കൊയ്യുന്നതിന് നാം പരിപാലിക്കേണ്ടത് നമ്മുടെ ഹൃദയവയലാണ്. ആഴത്തിൽ കിളയ്ക്കുക. ദൈവരാജ്യം ഉള്ളിൽത്തന്നെയുണ്ട്. സ്വർഗ്ഗരാജ്യത്തിലേയ്ക്കുള്ള കോണിയുടെ ആദ്യപടി ഹൃദയത്തിനുള്ളിൽ കണ്ടെത്താമെന്ന് നിനവയിലെ ഇസഹാക്കിന്റെ വരിയുണ്ട്. പാപത്തിന്റെ വിഴുപ്പുകളും മുള്ളുകളും പുറത്തുകളഞ്ഞ് സ്വർഗ്ഗാരോഹണ പാത തെളിയിക്കുവാൻ അദ്ധ്വാനിക്കുക.

ഈ ആത്മീയപോരാട്ടത്തെ അദൃശ്യയുദ്ധമെന്നാണ് വിളിക്കുക. ഇതൊരു ആന്തരിക സമരമാണ്. 'അധരങ്ങളെ പൂട്ടുക' എന്നാണ് പിതൃശാസനം. സ്വന്തകാര്യങ്ങളെക്കുറിച്ചുള്ള വാചാലത സ്വാശ്രയത്തിലേയ്ക്കാവും നയിക്കുക. മൗനം അനിവാര്യമാണ്. ആന്തരിക നിശബ്ദതയിലൂടെയാണ് നമ്മുടെ ശരണം പരിപൂർണ്ണ മായും അവനിലാകുന്നത്. ദൈവത്തോടുള്ള സംഭാഷണമാണ് ലോകത്തോടുള്ള മൗനം. വാക്കുകൾക്കതീതമായ നിത്യതയിലാവും നിന്റെ നങ്കൂരം. ചെറുതും വലുതുമായി ജീവിതത്തിൽ ഭവിക്കുന്നതെല്ലാം ഈ നിത്യപോരാട്ടത്തിൽ ദൈവം അയച്ച് തരുന്നതാണെന്ന് അപ്പോൾ മുതൽ നീ ഗ്രഹിക്കും. പ്രതികൂലങ്ങളും അനുകൂലങ്ങളും പ്രലോഭനങ്ങളും വീഴ്ചകളും ഒന്നും തന്നെ യാദൃശ്ചികമായു ണ്ടാവുന്നതല്ല. ആദ്യാക്ഷരം കുറിക്കുന്ന ഒരു ശിശുവിനെപ്പോലെ യാവുക. ഹൃദയശൂന്യമായ സകല ലൗകികജ്ഞാനവും കർത്തൃ സേവയ്ക്കുപകരിക്കാത്ത ധനവും പദവിയുമെല്ലാം നിരർത്ഥകമാണ് ഈ പോരാട്ടത്തിൽ! മാത്രമല്ല, അവ ഹാനികരവുമാണ്. നിന്റെ ധാരണകളിൽ നിന്നും അറിവുകളിൽ നിന്നും ഇറങ്ങിപ്പോരുക. ദൈവവിഷയമായി സമ്പന്നനാവാൻ നിസ്വനാവുക. ദൈവബലത്തിൽ ശക്തിപ്പെടുവാൻ ബലഹീനനാവുക.

# പ്രശാന്തി ഭവൻ



സായന്ത് പാറശ്ശേരി

ഇത് പ്രശാന്തി
ജീവിതശാന്തി നഷ്ടപ്പെട്ടവർക്കൊരുപശാന്തി
ജീവിതക്കൊടും വേനലിൻ തീക്ഷ്ണതയിൽ
ഉങ്ങുമരമെന്നപോൽ പച്ചത്തൊപ്പിയുമായ്
തളിർ നീട്ടി, തണൽ നൽകി
തളർച്ച പോക്കുന്നു പ്രശാന്തി

കടയിരുപ്പിൽ നിന്നൊട്ടുമാറി നിരത്തിൻവാമഭാഗത്തായ്
കാണാംചാരെ, പ്രശാന്തമായൊരിടം- പ്രശാന്തിഭവൻ
നിരാലംബരും നിസ്വരും നിർദ്ദയം തള്ളപ്പെട്ടോരും
കരുതൽ കണ്ടെത്തുന്നിവിടെ പ്രാർത്ഥനാശക്തിയിൽ

പ്രതീക്ഷയായ്, പ്രമോദമായ്, പ്രത്യാശയായ്, പ്രദീപ്തിയായ്
മരുവും സേവേറിയോസ് തിരുമേനി തൻ തൃക്കരം
കാരുണ്യവർഷം ചൊരിയുന്നു പ്രശാന്തിയിൽ
പ്രശോഭിക്കുമിക്കൊച്ചുസത്രത്തിന്നമരക്കാരനും തിരുമേനിയാം

പ്രശാന്തിയിൽ പ്രഭാപൂരത്തിനായ്
പ്രകാശിക്കുമിച്ചെറു ചെരാതിൽ എണ്ണപകരാൻ
എത്തുക സോദരാ..... പ്രാർത്ഥനാമന്ത്രങ്ങളോടെ........



## ജീവിതരേഖ

| | | |
|---|---|---|
| 1848 ജൂൺ 15 | - | ജനനം |
| | | മാതാപിതാക്കന്മാർ - കൊച്ചുമത്തായി, മറിയാ |
| 1858 സെപ്തംബർ 26 | - | കോറുയോ സ്ഥാനം |
| 1865 നവംബർ | - | വൈദികസ്ഥാനം |
| 1872 ഏപ്രിൽ 7 | - | റമ്പാൻ സ്ഥാനം |
| 1876 ഡിസംബർ 10 | - | മെത്രാൻ സ്ഥാനം വടക്കൻ പറവൂർ പള്ളിയിൽ വച്ച് |
| 1895 ജനുവരി 27 | - | പരുമല പള്ളിയുടെ താൽക്കാലിക കൂദാശ നടത്തി |
| 1895 ജനുവരി 28 | - | ഊർശ്ലേം യാത്ര |
| 1902 നവംബർ 2 | - | കാലം ചെയ്തു |
| 1947 നവംബർ 2 | - | മലങ്കര എപ്പിസ്കോപ്പൽ സിനഡ് പരിശുദ്ധനായി പ്രഖ്യാപിച്ചു. |

## പ. പരുമല തിരുമേനിയുടെ പവിത്രമൊഴികൾ

- നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സാമൂഹ്യദ്രോഹിയോ ആയിത്തീരുന്നതല്ല.
- ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്ക് തിരികെ ലഭിക്കുകയും ചെയ്യും.
- ജയിപ്പാൻ മാത്രമല്ല തോല്പാനും പഠിക്കണം. അരമുള്ളവരോട് ഉരമിടണം
- മിടുക്കനാകണ്ട - ഭോഷനാകയുമരുത്. ആത്മാവിനേക്കാൾ ശരീരത്തേയും, ദൈവത്തേക്കാൾ ദ്രവ്യത്തെയും സ്നേഹിക്കരുത്.
- മറ്റുള്ളവരെക്കാൾ വലിയവൻ എന്നോർക്കരുത്. എത്ര ദരിദ്രൻ ആയാലും തങ്ങളേക്കാൾ അവൻ വലിയവൻ എന്നോർക്ക.
- ദൈവഭയമില്ലാത്തവർ കൂട്ടുകാരായിത്തീരരുത്. പ്രാർത്ഥനയിൽ താല്പര്യമായി ഇരുന്നുകൊൾക...
- സകലത്തിലും മുമ്പായി ദൈവഭയത്തെ ഓർത്തുകൊള്ളണം. നിങ്ങളുടെ നിമിത്തം ആരും വ്യവസനിപ്പാൻ ഇടവരരുത്. കഴിയുന്ന ഗുണങ്ങൾ ചെയ്യുന്നതിന് ഉപേക്ഷ വരരുത്. എന്തെന്നാൽ അതുമാത്രമേ അവസാനത്തിൽ സമ്പാദ്യമായി ശേഷിക്കൂ.
- കഴിയുന്ന ദോഷങ്ങൾ ആരോടും ഒരിക്കലും ചെയ്യരുത്. എന്തെന്നാൽ അതു തനിക്കും സന്തതിക്കും തറവാട്ടേക്കും കേടായി ഭവിക്കും. നോമ്പിലും നമസ്കാരത്തിലും ദാനധർമ്മങ്ങളിലും മുട്ടിപ്പായി ഇരിക്ക. അതു ഭക്തിയോടും വിശ്വാസത്തോടും കൂടെ പ്രവർത്തിക്കും.
- ഒന്നിലും നിഗളിക്കരുത്. നിഗളത്തിന്റെ പിന്നാലെ വീഴ്ചയുണ്ട്. നിശ്ചയം. താഴ്മയുടെ പിന്നാലെ ഉയർച്ചയും.

# സുറിയാനി ഭാഷാ പരിചയം

ഫാ. വർഗീസ് പി. വർഗീസ്

*(കഴിഞ്ഞ ലക്കം തുടർച്ച.....)*



School (ബേത് ഇൽഫോനൊ) = ܒܶܝܬ ܝܽܘܠܦܳܢܳܐ

Hospital (ബേത് ക്രീഹെ) = ܒܶܝܬ ܟܪ̈ܺܝܗܶܐ

Kitchen (ബേത് ത്ബോഹെ) = ܒܶܝܬ ܛܒܳ̈ܚܶܐ

Birthday, Christmas (ബേത് യൽദൊ) = ܒܶܝܬ ܝܰܠܕܳܐ

House of Bread, Bethlehem (ബേത് ല്ഹേം) = ܒܶܝܬ ܠܚܶܡ

Place (ബേത് മൽക്കൊ) = ܒܶܝܬ ܡܰܠܟܳܐ

Storeroom (ബേത് മോനെ) = ܒܶܝܬ ܡܳܐܢܶ̈ܐ

Sheol (ബേത് മീസെ) = ܒܶܝܬ ܡܺܝ̈ܬܶܐ

പ്രാർത്ഥനായോഗം





വർഗീസ് കരിപ്പാടം

# ഒരു കഴുതയുടെ കഥ

ഞാനൊരു കഴുതക്കുട്ടിയാണ്, യെരുശലേമിലെ പാവപ്പെട്ട വീട്ടുടമസ്ഥന്റെ സംരക്ഷണയിലാണ് ഞാനും അമ്മയും അപ്പനുമടങ്ങുന്ന കുടുംബം ജീവിച്ചു വന്നത്. രണ്ട് കഴുത കുടുംബങ്ങൾകൂടി അവിടെ ഉണ്ടായിരുന്നു. എന്റെ അമ്മയുടെ ആദ്യ കൺമണിയായി ഞാൻ പിറന്നപ്പോൾ എല്ലാവരും വളരെ സന്തോഷിച്ചു. വിശ്രമവേളകളിൽ എന്റെ ഗുണഗണങ്ങളെപ്പറ്റി അമ്മ തന്റെ കൂട്ടുകാരോട് വിവരിക്കുന്നത് ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. അവിടെയുണ്ടായിരുന്ന മറ്റ് കഴുതക്കുഞ്ഞുങ്ങളെല്ലാം തന്നെ പെൺ കുഞ്ഞുങ്ങളായിരുന്നു. ഞാൻ മാത്രമായിരുന്നു ഏക ആൺതരി. അവർക്കെല്ലാം എന്നോട് വളരെ സ്നേഹമായിരുന്നു. അവർക്ക് ലഭിക്കുന്ന ആഹാരം പോലും പലപ്പോഴും എനിക്ക് തന്നിട്ടുണ്ട്. അതു കാരണമായിരിക്കാം അവരെക്കാളെല്ലാം ആരോഗ്യവും സൗന്ദര്യവും എനിക്കുണ്ടായത്. ആറേഴുമാസം പ്രായമായപ്പോൾ മുതൽ എന്റെ സഹോദരികളായ കഴുതക്കുട്ടികളെക്കൊണ്ട് വേല ചെയ്യിക്കാനും വീട്ടുടമസ്ഥന്റെ കുട്ടികൾ അവരുടെ മേൽ കയറി സവാരി ചെയ്യുവാനും തുടങ്ങി. എന്നാൽ എന്റെ മേൽ ഒരിക്കൽപ്പോലും ആരും കയറുകയോ എന്തെങ്കിലും ജോലി എനിക്ക് തരികയോ ഉണ്ടായില്ല. ആ ദിവസങ്ങൾ സന്തോഷദിവസങ്ങളായിരുന്നു. എന്നാൽ ഓരോ ദിവസം കഴിയുന്തോറും അമ്മയുടെ മുഖം കൂടുതൽ ദുഃഖമയമായിക്കൊണ്ടിരുന്നു. എന്തായിരിക്കും അതിന് കാരണമെന്ന് ഞാൻ ചിന്തിച്ചു. ഈയ്യിടയായി എന്റെ സഹോദരിമാരായ കഴുതക്കുട്ടികൾ സഹതാപത്തോടെ എന്നെ നോക്കുന്നതിന്റെയും കാരണം എനിക്ക് മനസ്സിലായില്ല. ദിവസങ്ങൾ കഴിഞ്ഞ് ഒരു ദിവസം സഹോദരികളിലൊന്ന് എന്നെ ഞെട്ടിച്ച ആ രഹസ്യം എന്നോട് പറഞ്ഞു. മനുഷ്യരുടെ ഇടയിൽ ഒരു നിയമമുണ്ട്. ആദ്യം ഉണ്ടാകുന്ന ആൺകഴുതക്കുഞ്ഞിന്റെ വിലയോ അല്ലെങ്കിൽ പകരമായി മറ്റൊരു മൃഗക്കുഞ്ഞിനെയോ പള്ളിക്ക് കൊടുക്കണം. അതിനുശേഷം മാത്രമേ ആൺ കഴുതക്കുട്ടിയുടെ പുറത്ത് സവാരി ചെയ്യുകയോ പണിയെടുപ്പിക്കുകയോ ചെയ്യുകയുള്ളു. ഒരു നിശ്ചിത കാലയളവിൽ അപ്രകാരം ചെയ്യാൻ സാധ്യമാകുന്നില്ലെങ്കിൽ ആൺകുഞ്ഞിനെ കഴുത്തൊടിച്ച് കൊല്ലേണം. വീട്ടുടമസ്ഥന്റെ ദാരിദ്ര്യത്തെക്കുറിച്ച് അറിയാവുന്ന എന്റെ അമ്മക്കഴുതയുടെ ദുഃഖത്തിന്റെ രഹസ്യം അങ്ങനെയാണ് എനിക്ക് മനസ്സിലായത്. ദിവസങ്ങൾക്കുള്ളിൽ ഞാൻ കഴുത്തൊടിഞ്ഞ് കൊല്ലപ്പെടാൻ പോകുന്നു എന്നതുകൊണ്ടാണ് സഹോദരിക്കഴുതകൾ എന്നെ സഹതാപത്തോടെ നോക്കിക്കൊണ്ടിരുന്നതും. വലിയ വിലകൊടുത്ത് എന്നെ ആരെങ്കിലും വീണ്ടെടുക്കണമെന്നും എന്റെ പുറത്ത് സവാരി ചെയ്യണമെന്നും ഞാനാശിച്ചു. അങ്ങനെ സംഭവിച്ചാൽ ജീവിതാവസാനം വരെ അയാളുടെ അടിമയായി ജീവിച്ചുകൊള്ളാമെന്ന് മനസ്സിൽ ചിന്തിക്കുകയും ചെയ്തു. എന്റെ അമ്മയുടെ മനസ്സ് മുഴുവൻ എന്നെക്കുറിച്ചുള്ള സങ്കടം കൊണ്ട് നിറഞ്ഞിരുന്നു. ദിവസങ്ങൾ ഒന്നും സംഭവിക്കാത്തതുപോലെ കടന്നുപോയ്ക്കൊ

ണ്ടിരുന്നു. ഒരു ദിവസം അമ്മ എന്നെ നോക്കി കരയുന്നതു കണ്ടപ്പോൾ എനിക്കും സങ്കടം വന്നു. ആരെങ്കിലും നമ്മളെ രക്ഷിക്കാനുണ്ടാകും എന്നു ഞാൻ പറഞ്ഞിട്ടും അമ്മ കരച്ചിൽ നിർത്തിയില്ല. കാരണം അതെല്ലാം എന്റെ ആശ മാത്രമാണെന്ന് അമ്മയ്ക്ക് അറിയാമായിരുന്നു.

അങ്ങിനെയിരിക്കെ ഞങ്ങൾക്കെല്ലാം സന്തോഷകരമായ ഒരു വാർത്തയെത്തി. വീട്ടുടമസ്ഥന് പ്രിയപ്പെട്ടവനായ ഒരു മനുഷ്യൻ അടുത്ത പ്രദേശത്തുകൂടെ പള്ളിയിൽ പോകുവാൻ വരുന്നുണ്ടെന്നും ഞങ്ങളെയെല്ലാം പുൽമൈതാനത്ത് സ്വതന്ത്രരായി വിട്ടിട്ട് അദ്ദേഹം ആ മനുഷ്യനെ കാണുവാൻ പോകുന്നു എന്നതായിരുന്നു ആ വാർത്ത. ഒന്നു രണ്ടു ദിവസം പണി ഒന്നും ചെയ്യാതെ തീറ്റയും കുടിയും മാത്രമായി കഴിയാമല്ലോ എന്ന ചിന്ത ഞങ്ങളുടെ ഉത്സാഹം വർദ്ധിപ്പിച്ചു. വീട്ടുടമസ്ഥൻ കാണാൻ പോകുന്ന മനുഷ്യൻ, മനുഷ്യരെയെല്ലാം രക്ഷിക്കുന്നവനാണെന്നും യേശു എന്നാണ് പേരെന്നും പറയുന്നത് കേട്ടു.

അങ്ങിനെ ആ ദിവസം വന്നെത്തി. എനിക്കു മാത്രം സന്തോഷം തോന്നിയില്ല. എന്നുമാത്രമല്ല ആ ദിവസം എന്നെ വല്ലാതെ ഭയപ്പെടുത്തുകയും തളർത്തുകയും ചെയ്തു. എന്നെമാത്രം വീടിനു പുറത്ത് വഴിയരികിൽ ബന്ധിച്ചിട്ട് എല്ലാവരും ആ ദിവ്യപുരുഷനെ കാണുവാൻ പോയി. ശത്രുക്കൾ വന്ന ആക്രമിച്ചാൽ ഓടി രക്ഷപെടുവാൻ പോലും ആവില്ലല്ലോ എന്നോർത്ത് ഞാൻ ഏറെ സങ്കടപ്പെട്ടു. എന്നെ തനിച്ചാക്കിയിട്ട് പോകാനുള്ള മടി കാരണം പിറകോട്ട് നിന്ന അമ്മയെ വിട്ടുടമസ്ഥൻ അടിക്കുകയും മുന്നോട്ട് തള്ളുകയും തൊഴിക്കുകയും ചെയ്തത് എന്നെ വേദനപ്പെടുത്തി. എല്ലാവരും പോയിക്കഴിഞ്ഞ് തളർന്നിരിക്കുന്ന എന്റെ അരികിലേയ്ക്ക് രണ്ട് മനുഷ്യർ നടന്നെത്തി. എന്നെ കഴുത്ത് ഒടിച്ച് കൊല്ലാൻ വന്നവരായിരിക്കും എന്നു തന്നെ ഞാൻ കരുതി. എന്നാൽ അവരുടെ മുഖത്തെ ശാന്തതയും സ്നേഹഭാവവും എനിക്ക് ആത്മധൈര്യം തന്നു. എന്റെ ബന്ധനം അഴിച്ച് മുന്നോട്ടു നടന്ന അവരുടെ പിന്നാലെ ഞാനും നടന്നു. കുറച്ചുദൂരം ചെന്നപ്പോൾ വലിയ ആരവം കേൾക്കായി. മനുഷ്യക്കുട്ടികൾ ഹോശാന, രക്ഷകൻ എന്നെല്ലാം ആർത്തുവിളിക്കുന്നതും കേൾക്കാൻ സാധിച്ചു. എന്നെ നടത്തിക്കൊണ്ടു വന്ന മനുഷ്യർ ആ പുരുഷാരത്തിന്റെ മുമ്പിലേയ്ക്ക് നടന്നു. പൂക്കളും ഇലകളും മുകളിലേയ്ക്കെറിഞ്ഞ് സന്തോഷിക്കുന്ന മനുഷ്യരെ വ്യക്തമായി കാണാൻ കഴിയുമായിരുന്നു. അവർ അടുത്തെത്തിയപ്പോൾ അവരുടെ മുമ്പേ നടന്നിരുന്ന വെളിച്ചം പോലെ പ്രകാശിക്കുന്ന ഒരു മനുഷ്യൻ എന്റെ അടുത്തേയ്ക്ക് വന്നു. എന്നെ മൃദുവായി ഒന്ന് തലോടിയിട്ട് അപ്പോൾ മാത്രം ആരോ എന്റെ ശരീരത്തിൽ വിരിച്ച വർണ്ണപ്പകിട്ടാർന്ന കമ്പളത്തിൽ കയറി ഇരുന്നു. ആർത്തട്ടഹസിക്കുന്ന മനുഷ്യരുടെ വാക്കുകളിൽ നിന്ന്, ഞങ്ങളുടെ വീട്ടുടമസ്ഥൻ കാണാനാഗ്രഹിച്ച യേശു തന്നെയാണ് എന്റെമേൽ സവാരി ചെയ്യുന്നത് എന്ന് മനസ്സിലായി. ഒരു മനുഷ്യപുത്രൻ സവാരിചെയ്തതിനാൽ ഞാനിനി മരിക്കേണ്ടതില്ലല്ലോ എന്ന ചിന്ത എനിക്ക് സന്തോഷം നല്കി. എനിക്ക് ഓടണമെന്നും തുള്ളിച്ചാടണമെന്നും തോന്നി. ജീവൻ തിരിച്ചുകിട്ടിയ സന്തോഷത്തോടെ യേശുവിനെയും ചുമന്നുകൊണ്ട് മുന്നോട്ട് നടക്കുമ്പോൾ മരണം നീങ്ങിപ്പോയത് ഞാനറിഞ്ഞു. എന്റെ സന്തോഷം അമ്മയോട് പങ്കുവയ്ക്കുവാൻ ഞാൻ വെമ്പൽകൊണ്ടു. യേശുവിനെ വഹിക്കുമ്പോഴുണ്ടാകുന്ന സന്തോഷം ഞാൻ അനുഭവിച്ചറിഞ്ഞു.



2014 സോണൽ സഹപാഠ്യ മത്സരത്തിൽ
**സബ് ജൂണിയർ പ്രസംഗം, സംഗീതം** എന്നീ മത്സരങ്ങളിൽ
രണ്ടാം സ്ഥാനം നേടിയ

**സമന്വയ എൽദോസ്**
സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ്
സണ്ടേസ്കൂൾ കോലഞ്ചേരി




എൽജി നൂസൻ എൽദോ

# സണ്ടേസ്ക്കൂൾ പ്രസ്ഥാനവും നവസമൂഹവും

**യേ**ശുക്രിസ്തു ഒരു നല്ല ഗുരുവായിരുന്നു. ലളിതവും അർത്ഥപൂർണ്ണ വുമായ ഉപമകളിലൂടെ വലിയകാര്യങ്ങൾ ആധികാരികമായി ജനത്തെ പഠിപ്പിച്ച അദ്ധ്യാപകൻ. അവനിൽ നിന്നും ചൈതന്യ മുൾക്കൊണ്ട അപ്പോസ്തോലന്മാരും അവരവരുടേതായ ബോധനരീതികളിൽ ഈ കടമ നിർവ്വഹിച്ചിരുന്നു. ക്രിസ്തീയ സഭ അതിന്റെ പ്രത്യേക വിശ്വാസങ്ങളും ജീവിത ശൈലിയും തത്വശാസ്ത്രങ്ങളും പ്രചരിപ്പിക്കു ന്നതിന് വിദ്യാഭ്യാസമെന്ന പ്രക്രിയയെയാണ് ആശ്രയിക്കുന്നത്.

ബാഹ്യമായ സാഹചര്യങ്ങളിൽ നിന്നും ലഭിക്കുന്ന അനുഭവങ്ങൾകൊണ്ടും ഒരു കുഞ്ഞ് തന്റെ പഠനം നടത്തുന്നു. അതുകൊണ്ടുതന്നെ ഒരു മനുഷ്യന്റെ വളർച്ചക്കാവശ്യമായ ഉറപ്പുള്ള അടിസ്ഥാനങ്ങൾ ശൈശവത്തിൽ തന്നെ നൽകണമെന്ന വസ്തുത സണ്ടേസ്ക്കൂൾ വിദ്യാഭ്യാസത്തിന്റെ പ്രസക്തി വർദ്ധിപ്പിക്കുന്നു. പുതുതലമുറയെ നല്ല രീതിയിൽ സ്വാധീനിക്കാൻ സണ്ടേ സ്ക്കൂൾ വിദ്യാഭ്യാസത്തിന് കഴിയും എന്ന കാര്യത്തിൽ സംശയമില്ല. ...ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ; അവരെ തടുക്കരുത്; സ്വർഗ്ഗരാജ്യം ഇങ്ങനെയുള്ള വരുടേതല്ലോ.. (വി. മത്തായി 19:14) എന്ന വാക്യമാണ് സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിന് കൂടുതൽ ഊർജ്ജവും ഊന്നലും നൽകുന്നത്.

ആധുനിക തലമുറയിൽ നിന്നും ഉയർന്നുവരുന്ന കുറ്റകൃത്യങ്ങളും അർത്ഥശൂന്യമായ പ്രവർത്തികളും അടിസ്ഥാനപരമായി ലഭിക്കേണ്ട ആത്മീയവളർച്ചയുടെ കുറവാണ്. ഒരു കുഞ്ഞിന്റെ വളർച്ചക്കാവശ്യമായ അടിസ്ഥാനബോധ്യങ്ങളും ധാർമ്മിക മൂല്യങ്ങളും ആർജിക്കേണ്ടത് ബാല്യത്തിലും കൗമാരത്തിലുമാണ്. സ്വഭാവരൂപീകരണം നടക്കുന്ന ഈ പ്രായത്തിൽ തന്നെ ആത്മീയ പോഷണം ലഭിക്കേണ്ടത് അനിവാര്യമാണ്. വികലമായ ചിന്തകൾ ആധിപത്യം നേടാനൊരുങ്ങുന്ന ഈ പ്രായത്തിൽ തന്നെ ശരിയായ ബോധനം നൽകിയില്ലെങ്കിൽ കുത്തഴിഞ്ഞതും സംസ്കാരശൂന്യവുമായ ഒരു വരും തലമുറയാണ് വിടർന്നു വരിക. ഇവിടെയാണ് സെക്കുലർ വിദ്യാഭ്യാസത്തേക്കാൾ ഉപരി പ്രാധാന്യം സണ്ടേസ്ക്കൂൾ വിദ്യാഭ്യാസത്തിനു കൈവരുന്നത്. ഒരുവന്റെ വളർച്ചയുടെ പ്രാരംഭഘട്ടത്തിൽ തന്നെ വിശ്വാസപഠനവും അതോടൊപ്പം ശരിതെറ്റുകളേയും നന്മതിന്മ

കളേയും തിരിച്ചറിയാനുള്ള കഴിവും, വ്യക്തിത്വവും അവനിൽ നൽകണം. ശരിയായ ആശയങ്ങളും സ്വാധീനങ്ങളും അവനിൽ ഉറപ്പിക്കു വാൻ ഔപചാരിക വിദ്യാഭ്യാസത്തോടൊപ്പം തന്നെ ആത്മീയചിന്തയും അനിവാര്യമാണ്. അങ്ങനെ വളരുന്ന യുവമനസ്സുകളാണ് നാളെയുടെ നല്ല പൗരന്മാരായിത്തീരുന്നത്.

സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിന് സ്വന്ത മായൊരു നിലനിൽപ്പും ചരിത്രവും പറയാനുണ്ട്. യൂറോപ്പിലുണ്ടായ വ്യവ സായ വിപ്ലവം മൂലം പ്രായഭേദമെന്യേ കുട്ടികളും തൊഴിൽശാലകളിൽ കഠിനമായി ജോലി ചെയ്യേണ്ടി വന്നു. പ്രാഥമിക വിദ്യാഭ്യാസം പോലും ലഭിക്കാത്ത ഇവർ കഠിനഹൃദയരും കുറ്റവാസനയുള്ളവരുമായിത്തീർന്നപ്പോൾ ഇവരെ രൂപാന്തരപ്പെടുത്തുവാനായാൽ കുറ്റവാളികളുടെ എണ്ണം കുറയ്ക്കാനാവുമെന്ന ചിന്തയാണ് പത്രപ്രവർത്തകനായ റോബർട്ട് റെയ്ക്സിനെ ഇവരുടെ ഇടയിൽ പ്രവർത്തിക്കുവാൻ പ്രേരിപ്പിച്ചത്. 1811 ൽ റോബർട്ട് റെയ്കസ് മരിക്കുമ്പോൾ ഇംഗ്ലണ്ടിൽ ഏതാണ്ട് അഞ്ചുലക്ഷം കുട്ടികൾ സണ്ടേസ്ക്കൂൾ അദ്ധ്യയനം നടത്തുന്നുണ്ടായിരുന്നു. പിൽക്കാലത്ത് സഭ അംഗീകരിച്ച് ഇതിന് ചെറിയ സഹായങ്ങളൊക്കെ ചെയ്തുതുടങ്ങി. ഞായറാഴ്ചകളിൽ മാത്രം കൂടിവന്നിരുന്നതുകൊണ്ട് അതിലെത്തിയ കുട്ടികൾ ഇതിനെ ....സണ്ടേസ്ക്കൂൾ.... എന്നു പറഞ്ഞുവെന്നു മാത്രം. മലങ്കരസഭയിലേക്ക് സണ്ടേസ്ക്കൂൾ പ്രസ്ഥാനം വളർന്നെത്തുന്നത് ആറാം മാർ തോമ്മായുടെ കാലത്താണ്. നമസ്കാരങ്ങളും കൂദാശകളും പഠിപ്പിക്കുന്നതിന് ഏർപ്പെടുത്തിയ മതബോധനമാണ് പിന്നീട് സണ്ടേസ്ക്കൂളായി പരിണമിച്ചത്.

തിരക്കുപിടിച്ച് എന്തിനോവേണ്ടി ഓടിനടക്കുന്ന ആധുനിക സമൂഹം ഔപചാരിക വിദ്യാഭ്യാസത്തിന്റെ പേരിൽ സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തെ തഴയുകയാണ്. എന്നാൽ ദൈവകൃപയും അനുഗ്രഹവും കൊണ്ടുമാത്രമേ ഏതൊരു വ്യക്തിക്കും ഭൗതീക തലത്തിലും അഭിവൃദ്ധി സാദ്ധ്യമാവുകയുള്ളുവെന്നത് വിസ്മരിക്കപ്പെടുന്നു. ക്രിസ്തുവിൽ വിശ്വസിച്ച് അവന്റെ ന്യായപ്രമാണങ്ങളെ പാലിച്ചു വളരുന്നവരിൽ ഭൗതീക ഉന്നമനവും ആത്മീയ ഉന്ന മനത്തോടൊപ്പം കടന്നു വരുന്നു. കുഞ്ഞുങ്ങളെ ആത്മീയതയിൽ വളരാൻ പ്രേരിപ്പിക്കേണ്ടത് മാതാ പിതാക്കളാണ്. അപ്പോസ്തോലന്മാരുടെ പ്രബോ ധനം ഇത് ശരിവയ്ക്കുന്നു.

"...പിതാക്കന്മാരേ, നിങ്ങളുടെ മക്കളെ കോപിപ്പിക്കാതെ കർത്താവിന്റെ ബാല ശിക്ഷയിലും പത്ഥ്യോപദേശത്തിലും പോറ്റി വളർത്തുവിൻ" (എഫേ. 6:4).... പക്ഷേ പലപ്പോഴും പള്ളിയും, പ്രാർത്ഥനയും, വി. കുർബ്ബാനയുമെല്ലാം ഉപേക്ഷിച്ച് ട്യൂഷനും കോച്ചിംഗിനും വിടുന്ന മാതാപിതാക്കളെയാണ് പുതുസമൂഹം കാണിച്ചുതരുന്നത്. എന്നാൽ ബാലനെ അവൻ നടക്കേണ്ടുന്ന വഴി അഭ്യസിപ്പിച്ചാൽ അവൻ വൃദ്ധനായാലും അത് വിട്ടുമാറുകയില്ല എന്ന സത്യം മാതാപിതാക്കളും സ്മരിക്കേണ്ടതാണ്.

ശാസ്ത്രസാങ്കേതിക വിദ്യകൾ മനുഷ്യസമൂഹത്തിന് ധാരാളം സംഭാവനകൾ നൽകുന്നുണ്ടെന്നതു സത്യമാണ്. എന്നാൽ നശ്വരമായ ഇവയൊന്നും ദൈവീകശക്തിക്ക് അതീതമോ പകരം വയ്ക്കാവുന്നതോ അല്ല. ദൈവസൃഷ്ടിയെന്ന നിലയിൽ മനുഷ്യജീവിതത്തിന് ചില ലക്ഷ്യങ്ങളുണ്ട്. ആ ലക്ഷ്യപ്രാപ്തിക്കായി ദൈവാശ്രയബോധത്തോടെ ജീവിക്കുകയും നമ്മുടെ കഴിവുകളെ സമൂഹത്തിന്റെ നന്മയ്ക്കായി പ്രയോഗിക്കുകയും വേണം. ഇതിനുവേണ്ട ആത്മീയ ഊർജ്ജം നൽകുന്ന സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിനുവേണ്ടി പ്രാർത്ഥിക്കുകയും അതോടൊപ്പം തന്നെ അതിനുവേണ്ടി അറിവിനൊപ്പം ആത്മീയബോധമുള്ള നല്ല പൗരന്മാരെ വാർത്തെടുത്താൽ മാത്രമേ സുസ്ഥിരമായ ജീവിതവിജയത്തിനൊപ്പം രാജ്യപുരോഗതിയും സാധ്യമാവുകയുള്ളു.



ഫാ. വർഗീസ് പി. വർഗീസ്

# ആരാധനാ ഗാനങ്ങളുടെ അർത്ഥവും വേദപുസ്തക അടിസ്ഥാനവും

(സുറിയാനി ഗാനത്തിന്റെ ശരിയായ അർത്ഥം)

1. **യാചിക്കേണ്ടും സമയമിതാ.....**

പ്രാർത്ഥനയുടെ സമയം ഇതാകുന്നു. പാപമോചനത്തിന്റെ സമയം ഇതാകുന്നു. മദ്ധ്യസ്ഥതയുടെ സമയം ഇതാകുന്നു. വീണ്ടും, ഇത് കരുണയുടെ സമയം ആകുന്നു.

ഉന്നതമായ പദവിയിലേയ്ക്ക് പുരോഹിതൻ കയറി, സ്വീകരിക്കുന്നവർക്കായി കുർബ്ബാന അർപ്പിക്കുന്ന സമയം ഇതാകുന്നു.

എന്റെ വാത്സല്യമുള്ളവരെ, ഇത് കരുണയും അലിവും നിറയുന്ന സമയം ആകുന്നു. ശരിയായ സ്നേഹത്തോടെ സമാധാനം കൊടുക്കുന്ന സമയം ഇതാകുന്നു.

ദൂരെയുള്ളവർ സമീപമുള്ളവരോടുകൂടെ രമ്യപ്പെടുന്ന സമയം ഇതാകുന്നു. അതുകൊണ്ട് എന്റെ സഹോദരങ്ങളേ അപേക്ഷിപ്പാനും, യാചിപ്പാനും, കരുണ ചോദിപ്പാനും വരുവിൻ

ഞങ്ങളുടെ കർത്താവേ, ഞങ്ങളോട് കരുണ ചെയ്യണമെ. ഞങ്ങളുടെ കർത്താവേ, ദയവുണ്ടായി ഞങ്ങളോട് കരുണചെയ്യണമെ. ഞങ്ങളുടെ കർത്താവേ, ഉത്തരമരുളി ഞങ്ങളോട് കരുണ ചെയ്യണമെ. നല്ലവനേ ഞങ്ങളുടെ ബലഹീനതയ്ക്ക് ഉത്തരമരുണമെ. നാമെല്ലാവരും ഉണർവോടെ ആനന്ദസ്വരത്തിൽ ഒന്നിച്ച് ഏറ്റുചൊല്ലണം.



Binisha Elza Joseph

# Childhood

All childhood is an emigration,
Some are slow,
leaving you standing, resigned,
up an avenue.
Where no one knows to stay
Others are sudden,
You accent wrong
Corneas which seem similar
leading to unimagined
pebbles dashed estates, big boys
eating worms and shouting words
You don't understand
But you know that,
It is the only flowering season
Which makes your memories
the everlasting desirables.








അഞ്ജലി ബെന്നി

# നിത്യസന്തോഷത്തിലേക്കുള്ള വിളക്ക്

"അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായുള്ളവരേ നിങ്ങൾ എന്റെയടുക്കൽ വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം". ഈ ആശ്വാസവാക്കുകേട്ട് ഓടുന്നവരാണ് ഭൂരിഭാഗവും. എന്നാൽ അങ്ങനെ അടുത്ത് വരുന്നവരോട് ദൈവത്തിന് പറയാനുള്ളത് മറ്റൊന്നാണ്. ക്രിസ്തു പറയുന്നു; എന്നെ അനുഗമിക്കുവാൻ, ആഗ്രഹിക്കുന്നുവെങ്കിൽ സ്വയം പരിത്യജിച്ച്, നിന്റെ കുരിശ് എടുത്ത് എന്റെ പിന്നാലെ വരിക. അല്പം ആശ്വാസത്തിനുവേണ്ടി തന്റെ അടുക്കലേയ്ക്ക് വരുന്നവരോട് ക്രിസ്തു ഇങ്ങനെ പറയുമ്പോൾ എന്താണ് പിന്നെ സന്തോഷം എന്ന് നാം ചിന്തിക്കും.

പക്ഷെ, ക്രിസ്തു രോഗികളെ സൗഖ്യപ്പെടുത്തുന്നു, പാപങ്ങൾ മോചിക്കുന്നു. ഇതെല്ലാം സത്യമാണ്. എങ്കിലും ഏറ്റവും വലിയ സത്യം മറ്റൊന്നാണ്. യേശുവിന്റെ നാമത്തിൽ രോഗസൗഖ്യം ലഭിക്കുന്നു. എങ്കിലും രോഗങ്ങൾ വരാതിരിക്കുന്നില്ല. അതായത് പ്രതിസന്ധികളും പ്രശ്നങ്ങളും എപ്പോഴും ഉണ്ടാവുന്നു. പ്രശ്നങ്ങളില്ലാത്ത ഒരു ലോകത്തെ പ്പറ്റി ക്രിസ്തു ഒരിക്കലും പറഞ്ഞിട്ടില്ല. അത് ചില മനുഷ്യരുടെ മിഥ്യാധാരണയാണ്. പ്രശ്നങ്ങൾ നിറഞ്ഞ ഒരു ലോകത്ത് തന്നെയാണ് മനുഷ്യൻ ജീവിക്കുന്നത്. അതിന് ക്രിസ്തു നമുക്ക് ഒരു പരിഹാരവും നിർദ്ദേശിച്ചിട്ടുണ്ട്.

*ഞാൻ വീണ്ടും വരും. അന്നു നിങ്ങളെ നിത്യസന്തോഷത്തിന് അവകാശികളാക്കും.* ആ നിത്യമായ സന്തോഷം ഒരിക്കലും അവസാനിക്കുന്നതല്ല. ഈ നിത്യസന്തോഷത്തിന്റെ ആ രഹസ്യം നാം മനസ്സിലാക്കേണ്ടത് വളരെ അത്യാവശ്യമാണ്.

സാധാരണ മനുഷ്യന്റെ ചിന്തയിൽ സന്തോഷം ഉണ്ടാകുന്നത് സന്തോഷകരമായ സാഹചര്യം ഉണ്ടാകുമ്പോഴാണ്. എന്നാൽ ക്രിസ്തു പറയുന്ന സന്തോഷം മറ്റൊന്നാണ്. എന്നും ദുഃഖങ്ങളുണ്ടാകുമെങ്കിലും ഒരു നിത്യസന്തോഷം നിങ്ങൾക്ക് ലഭിക്കും. അതാണ് നാം മനസ്സിലാക്കേണ്ട സന്തോഷം. ദുഃഖസാഹചര്യങ്ങളിൽ പോലും നമ്മിലുള്ള ആ നിത്യസന്തോഷം കെട്ടുപോകുന്നില്ല. അതിനാലാണ് ക്രിസ്തു പറഞ്ഞത് *ദരിദ്രരേ, നിങ്ങൾ ഭാഗ്യവാന്മാർ, പീഡിപ്പിക്കപ്പെടുന്നവരേ ഭാഗ്യവാന്മാർ, നീതിക്കുവേണ്ടി വിശന്നു ദാഹിക്കുന്നവരേ ഭാഗ്യവാന്മാർ, വിലപിക്കുന്നവരേ നിങ്ങൾ ഭാഗ്യവാന്മാർ:* ഇവിടെ ദുഃഖസാഹചര്യങ്ങളെ എടുത്ത് പറഞ്ഞ് ക്രിസ്തു ഭാഗ്യമെന്ന് ഉദ്ഘോഷിക്കുന്നത്. ഭൂമിയിലെ ദുഃഖസാഹചര്യങ്ങളെ എണ്ണി പറഞ്ഞ് അതിൽ തന്നെയുള്ള സന്തോഷത്തെക്കുറിച്ച് പറയുന്നു. ഈ സന്തോഷമാണ് നാം തിരിച്ചറിയേണ്ടത്. ഇരുട്ട് നിറഞ്ഞ ജീവിതത്തിൽ ഒരു പുതിയ പ്രകാശം വരുമ്പോൾ അത് ഇരുട്ടിനെ കീഴടക്കുന്നു. ഇതാണ് സത്യത്തിൽ സന്തോഷത്തിന്റേയും ദുഃഖത്തിന്റേയും രഹസ്യം. ഇരുട്ട് നീങ്ങിപ്പോവുകയല്ല, മറിച്ച് ഇരുട്ട് നിലനിൽക്കുമ്പോൾ തന്നെ അതിനെ അതിജീവിക്കുന്ന ഒരു വെളിച്ചം പരക്കും. ഇതാണ് ക്രിസ്തു നല്കുന്ന സന്തോഷം.

ദുഃഖങ്ങൾ നിറഞ്ഞു നിൽക്കുമ്പോഴും അതിനെ തല പൊക്കാനനുവദിക്കാത്ത വിധം ഒരു സന്തോഷം അതിജീവിക്കും. ഒരു ലളിത ഉദാഹരണം പറയാം. കറന്റ് പോയപ്പോൾ അച്ഛൻ മകനോട് പറഞ്ഞു. ഒരു വിളക്ക് കത്തിച്ച് ഇരുട്ടത്ത് വയ്ക്ക്. മകൻ വിളക്ക് എടുത്ത് അകത്തെ മുറിയിൽ പോയി. പിന്നീട് അടുത്ത മുറിയിൽ അങ്ങനെ മുറികൾ മാറി മാറി പോവുകയാണ്. ഉടനെ അച്ഛൻ ചെന്ന് മകനെ ശകാരിച്ചുകൊണ്ട് അവനോട് ചോദിച്ചു. നീ എന്താണ് വിളക്ക് ഒരിടത്ത് വയ്ക്കാതെ അതുമായി പോകുന്നത്? അപ്പോൾ അവൻ പറഞ്ഞത് : ഞാനെന്താ ചെയ്യേണ്ടത്. ആ മുറിയിൽ ഇരുട്ട് കണ്ട് ചെന്നതാ. അപ്പോൾ അവിടെ ഇരുട്ടില്ല. അപ്പുറത്തെ മുറിയിലും അങ്ങനെ തന്നെ. ഞാനീ വിളക്ക് ഏത് ഇരുട്ടത്ത് വയ്ക്കാനാണ്. ആ കുട്ടി പറഞ്ഞത് കാര്യമല്ല. ഒരു വിളക്ക് തെളിച്ച് ഇരുട്ടത്ത് വയ്ക്കുമ്പോൾ അവിടെ ഇരുട്ട് മാറി വെളിച്ചമാവുന്നു. കാരണം വിളക്കിന്റെ വെളിച്ചത്തിൽ, ഇരുട്ട് ഇല്ലാതാകുന്നു. ഇതാണ് യഥാർത്ഥത്തിലുള്ള സന്തോഷത്തിന്റെ രഹസ്യം.






വെരി. റവ. പി.യു. കുര്യാക്കോസ്
കോറെപ്പിസ്കോപ്പ

# ബൈബിൾ ക്വിസ്

**A. പഴയനിയമം (റഫറൻസ്: പുറപ്പാട്)**

1. ബൈബിളിൽ ആദ്യം പേരു പറയുന്ന പക്ഷി.
2. ഇസ്രായേൽ മക്കളുടെ യാത്രയ്ക്കുള്ള സൂചന എന്തായിരുന്നു.
3. കൃപാസനം ഉണ്ടാക്കിയതാര്?
4. വെറുംകയ്യോടെ വരാൻ പാടില്ലാത്ത ഒരു സ്ഥലം
5. ബൈബിളിലെ ഒരു സമതലത്തിനും മലബാറിലെ ഒരു സ്ഥലത്തിനും ഒരേ പേരാണ്. ഏത്?
6. എബ്രായ വർഷത്തിലെ ഒന്നാം മാസം ഏത്?

**B. പുതിയ നിയമം (റഫറൻസ്: വി. മത്തായി)**

7. നിക്ഷേപം സ്വരൂപിക്കരുത് എന്നു പറഞ്ഞിരിക്കുന്നത് എവിടെയാണ്?
8. യേശു പാർത്ത നസറേത്ത് എവിടെയാണ്?
9. പ്രാർത്ഥനയിൽ പാടില്ലാത്ത ഒരു നിർദ്ദേശം.
10. യേശുവിന്റെ ശിഷ്യനായിത്തീർന്ന ഒരു ചുങ്കക്കാരൻ
11. വയലിലെ കൊയ്ത്തുകാർ ആരാണ്?
12. ഗുരുവിനെ ശാസിച്ച ഒരു ശിഷ്യൻ.

**C. വിശ്വാസ സംബന്ധമായതും സഭാചരിത്രവും**

13. ഡിസംബർ 21 ന്റെ സഭാപരമായ പ്രത്യേകത എന്ത്?
14. മുളന്തുരുത്തിയിൽ സുന്നഹദോസിന്റെ പ്രധാന സംഘാടകൻ ആരായിരുന്നു.
15. ത്രൈശുദ്ധ കീർത്തനം എന്നറിയപ്പെടുന്ന പ്രാർത്ഥന ഏത്?
16. ആത്മാവിൽ മരിച്ചവർക്കുള്ള കൂദാശകൾ ഏവ.
17. മൈലാപ്പൂരിന്റെ മറുനാമം എന്ത്?
18. പ. മാർ ദീവന്നാസിയോസ് ആറാമന്റെ ഓർമ്മദിവസം ഏത്?
19. ഇന്ത്യയിലെ കത്തോലിക്കാ സഭയിലെ മൂന്നു റീത്തുകൾ ഏവ.
20 മലങ്കര ഇടവകയോഗത്തിന്റെ ശരിയായ പേരെന്ത്?

**ഉത്തരങ്ങൾ ഓഫീസിൽ ലഭിക്കേണ്ട അവസാന തീയതി:**
**30-12-2015**

**കഴിഞ്ഞ ലക്കം**
**ബൈബിൾ ക്വിസ് ഉത്തരങ്ങൾ**

1. ഹസ്സോ
2. ബേർ ലഹയിരോയി
3. ഉൽപത്തി 50:26
4. 6 പേരെ
5. ആദ
6. റിബേക്കാ
7. വി.മത്തായി 28:19
8. നാടുവാഴിയുടെ
9. ഒരുസ്ത്രീ
10. താമര
11. ചന്ദ്രരോഗം
12. കൂട്ടുകാരനെ സ്നേഹിക്കുക
13. സ്ലീബാപെരുന്നാൾ മുതൽ കൂദോശ് ഊത്തോവരെ
14. തിങ്കൾ മുതൽ ശനിവരെയുള്ള നിത്യ പ്രാർത്ഥനകൾ
15. സങ്കീർത്തനം 4:5-7
16. 50 പ്രാവശ്യം
17. 1840 ലെ കൊച്ചിൻ അവാർഡു മുതൽ
18. വി.മൂറോൻ കൂദാശ, പള്ളികൂദാശ, തബ്ലൈത്താ കൂദാശ
19. സന്ധ്യക്ക്
20. ഒന്നാമത്തേത്

**കഴിഞ്ഞ ലക്ക വിജയി**

**സൂസി എബ്രാഹാം**
**ആനിക്കൂട്ടത്തിൽ**
**പുതുവേലി**

**അയ്ക്കേണ്ട വിലാസം**
**ചീഫ് എഡിറ്റർ, പ്രദീപ്തി**
**പ്രസാദം സെന്റർ, കോലഞ്ചേരി**




# ഭദ്രാസന വാർത്തകൾ

### നേതൃത്വ പരിശീലന ക്യാമ്പ് നടത്തി

മലങ്കര ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വ പരിശീലന ക്യാമ്പ് സെപ്തംബർ 21,



22, 23 (വെള്ളി, ശനി, ഞായർ) ദിവസങ്ങളിൽ മുളക്കുളം കർമ്മേൽക്കുന്ന് പള്ളിയിൽ വച്ച് നടത്തി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. കണ്ടനാട് വെസ്റ്റ് ഭദ്രാസന സണ്ടേസ്കൂൾ വൈസ് പ്രസിഡന്റ് റവ. ഫാ. പി.യു. കുര്യാക്കോസ് പോത്താറയിൽ കോർ എപ്പിസ്കോപ്പ അദ്ധ്യക്ഷത വഹിച്ചു. വികാരി ഫാ. ജോൺ വർഗീസ്, വനിതാ സമാജം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോസഫ് മലയിൽ, യുവജന പ്രസ്ഥാനം ഭദ്രാസന ജനറൽ സെക്രട്ടറി ഗീവീസ് മർക്കോസ്, വർഗീസ് കരിപ്പാടം, മേഖലാ സെക്രട്ടറി ബേസിൽ പൗലോസ് തുടങ്ങിയവർ പ്രസംഗിച്ചു. വിവിധ വിഷയങ്ങളിൽ ഡോ. ഫ്രാൻസിസ് മുത്തേടൻ, വിമൽ എം.വി., ഫാ. തോമസ് കാഞ്ഞിരക്കോണം, ഫാ. മത്തായി ഇടയനാൽ കോർ എപ്പിസ്ക്കോപ്പ തുടങ്ങിയവർ ക്ലാസ്സുകൾ നയിച്ചു. തുടർന്ന് *മാധ്യമം സത്യത്തിന്റെ വാതിലോ മതിലോ* എന്ന വിഷയത്തെ ആസ്പദമാക്കി സംവാദം നടത്തി. സമാപന ദിവസം ഇടവക മെത്രാപ്പോലീത്ത വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് ഓണാഘോഷപരിപാടികൾ നടത്തി.

സമാപന സമ്മേളനം അങ്കമാലി ഭദ്രാസനാധിപൻ അഭിവന്ദ്യ യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. യുവജനവാര കേന്ദ്രതല ഉദ്ഘാടനം അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത നിർവ്വഹിച്ചു. യുവജനപ്രസ്ഥാനം കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. പി.വൈ. ജെസ്സൻ, വികാരി ഫാ. ജോൺ വർഗീസ്, യുവജന മാസിക എഡിറ്റർ ജോയി പി. തോമസ്, യുവജന പ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ചെറിയാൻ, യുവജന പ്രസ്ഥാനം ഭദ്രാസന ജനറൽ സെക്രട്ടറി ഗീവീസ് മർക്കോസ്, ബേസിൽ പൗലോസ്, ഉല്ലാസ് കെ. ജോൺ തുടങ്ങിയവർ പ്രസംഗിച്ചു. അഭിവന്ദ്യ യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്ത സമ്മാനദാനം നിർവ്വഹിച്ചു. ഏറ്റവും കൂടുതൽ യുവജനങ്ങളെ പങ്കെടുപ്പിച്ചതിനുള്ള എവറോളിംഗ് ട്രോഫി പാമ്പാക്കുട ചെറിയ പള്ളിക്കും, മുള




ക്കുളം വലിയ പള്ളിക്കും അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത നല്കി.

## യുവജന പ്രസ്ഥാനം ഭദ്രാസന അസംബ്ലി

മലങ്കര ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസനം യുവജനപ്രസ്ഥാനത്തിന്റെ ഭദ്രാസന അസംബ്ലി യോഗം ആഗസ്റ്റ് 30-ാം തീയതി യുവജനപ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ചെറിയാന്റെ അദ്ധ്യക്ഷതയിൽ കോലഞ്ചേരി പ്രസാദം സെന്ററിൽ വച്ച് നടന്നു. ഒക്ടോബർ മാസം 10-ാം തീയതി



നടക്കുന്ന യുവജനപ്രസ്ഥാനം കേന്ദ്ര തെരഞ്ഞെടുപ്പിന്റെ പൊതുനിർദ്ദേശങ്ങൾ യുവജനപ്രസ്ഥാനം ഭദ്രാസന ജനറൽ സെക്രട്ടറി ഗീവീസ് മർക്കോസ് വിശദീകരിച്ചു. ഭദ്രാസനത്തിൽ നിന്ന് മൂന്ന് പ്രവർത്തകരെ കേന്ദ്ര യുവജനപ്രസ്ഥാനം കമ്മിറ്റിയിലേക്ക് തെരഞ്ഞെടുത്തു.

## വിശുദ്ധ ദേവാലയ കൂദാശയും ചരമ സുവർണ്ണ ജൂബിലി ആഘോഷവും

തേവനാൽ മാർ ബഹനാൻ ഓർത്തോഡോക്സ് സുറിയാനി പള്ളിയുടെ കൂദാശ സെപ്തംബർ 18, 19 (വെള്ളി, ശനി) ദിവസങ്ങളിൽ നടത്തി. 18 ന് പ. കാതോലിക്കാ ബാവായ്ക്കും അഭിവന്ദ്യ മെത്രാപ്പോലീത്തമാർക്കും വെട്ടിക്കൽ ജംഗ്ഷനിൽ സ്വീകരണം നല്കി. തുടർന്ന് പള്ളിയിൽ സന്ധ്യാനമസ്കാരവും ദേവാലയ കൂദാശയുടെ ഒന്നാം ഘട്ടവും നടത്തി.

19 ന് ശനിയാഴ്ച ദേവാലയ കൂദാശയുടെ രണ്ടാം ഘട്ടം നടത്തപ്പെട്ടു. തുടർന്ന് ദേവാലയ സ്ഥാപകൻ വന്ദ്യ ഓലിയിൽ കുന്നപ്പിള്ളിൽ എബ്രാഹാം കശ്ശീശയുടെ ചരമ സുവർണ്ണ ജൂബിലി ആഘോഷ സമ്മേളനത്തിൽ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. അഭി.യൂഹാനോൻ മാർ പോളിക്കാർപ്പോസ് തിരുമേനി സ്മരണിക പ്രകാശനം നിർവ്വഹിച്ചു. 80 വയസ് കഴിഞ്ഞ ഇടവകാംഗങ്ങളെ ആദരിച്ചു. ശ്രീ. വി.പി. സജീന്ദ്രൻ എം.എൽ.എ., തിരുവാണിയൂർ ഗ്രാമപഞ്ചായത്ത് പ്രസിഡന്റ് ശ്രീമതി ലിസി കുര്യാക്കോസ്, വൈദീക ട്രസ്റ്റി ഫാ. ഡോ. ജോൺസ്



എബ്രാഹാം കോനാട്ട്, ഭദ്രാസന സെക്രട്ടറി ഫാ. ജേക്കബ് കുര്യൻ, വാർഡ് മെമ്പർ ശ്രീ. എം.കെ. കുമാരൻ, ഡോ. ജേക്കബ് റോയി എന്നിവർ പ്രസംഗിച്ചു.

## അഖിലമലങ്കര ബാലസമാജം സോണൽ മത്സര വിജയികൾ

2015 ആഗസ്റ്റ് 9-ാം തീയതി തിരുവല്ല എം.ജി.എം. ഹയർ സെക്കന്ററി സ്കൂളിൽ വച്ച് നടന്ന അഖില മലങ്കര ബാലസമാജം സോണൽ മത്സരത്തിൽ നമ്മുടെ ഭദ്രാസനത്തിൽ നിന്നും വിജയം കൈവരിച്ചവർ.



**ഏബിൾ കെ. സാജു -**
സബ് ജൂനിയർ പെയിന്റിംഗ്
രണ്ടാം സ്ഥാനം
സെന്റ് തോമസ് ചെറിയ പള്ളി,
പാമ്പാക്കുട



**ബേസിൽ ബാബു -**
സീനിയർ പെൻസിൽ
ഡ്രോയിംഗ് ഒന്നാം സ്ഥാനം.
സെന്റ് തോമസ് നെച്ചൂർ

## അട്ടപ്പാടിയിലെ ആദിവാസികൾക്ക് സഹായഹസ്തം

പാമ്പാക്കുട ചെറിയ പള്ളി യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ വികാരി ഫാ. അബ്രാഹാം പാലപ്പിള്ളിയുടെ നേതൃത്വത്തിൽ അട്ടപ്പാടിയിലെ ആദിവാസി കുടുംബ



ങ്ങൾ സന്ദർശിക്കുകയും ആഹാര കിറ്റും വസ്ത്രവും നല്കുകയും ചെയ്തു.

## അദ്ധ്യാപക പരിശീലന ക്യാമ്പ് സമാപിച്ചു.

OSSAE ഭദ്രാസനതല അദ്ധ്യാപക പരിശീലന ക്യാമ്പ് സമാപിച്ചു. പിറവം, മുളക്കുളം ഡിസ്ട്രിക്റ്റുകളിലെ അദ്ധ്യാപകർക്കുവേണ്ടിയുള്ള ക്യാമ്പ് പെരുമ്പടവം സെന്റ് ജോർജ്ജ് ഓർത്ത്ഡോക്സ് പള്ളിയിലും, കോലഞ്ചേരി, പാമ്പാക്കുട ഡിസ്ട്രിക്റ്റുകളിലെ അദ്ധ്യാപകർക്കുവേണ്ടിയുള്ള വടക്കൻ മേഖലാ ക്യാമ്പ് കിഴുമുറി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിലും നടത്തി. അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, വെരി. റവ. പി.യു. കുര്യാക്കോസ് പോത്താറായിൽ, റവ.ഫാ. ഡോ. ജോൺസ് എബ്രാഹാം കോനാട്ട്, ഡോ. വി.എം. മാത്യു എന്നിവർ ക്ലാസുകൾ നയിച്ചു. ഭദ്രാസന ഡയറക്ടർ ഫാ. റ്റി. പി. കുര്യൻ തളിയച്ചിറ, ഭദ്രാസന പ്രതിനിധി പി.വി. ജോൺ, ഇൻസ്പെക്ടർമാരായ പോൾ പി. മത്തായി, മോൺസി ജോൺ, സി.എസ്. ബാബു, ഡോ. വി.എം. മാത്യു എന്നിവർ നേതൃത്വം നല്കി. ഭദ്രാസന തല അദ്ധ്യാപക വാർഷിക സംഗമം നവംബർ 10-ാം തീയതി ചൊവ്വാഴ്ച കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് കാതോലിക്കേറ്റ് സെന്ററിൽ നടക്കും.



## പ്രാർത്ഥനയോഗം അറിയിപ്പ്

മണ്ണുക്കുന്ന് സെ.മേരീസ് കത്തീഡ്രൽ, ഓണക്കൂർ സെ.മേരീസ് വലിയ പള്ളി, പെരുമ്പടവം സെ. ജോർജ്ജ് ഓർത്തഡോക്സ് പള്ളി, മുളക്കുളം മാർ യൂഹാനോൻ ഈഹിദിയോ പള്ളി എന്നീ പള്ളികൾക്ക് ലഭിച്ചിട്ടുള്ള എവർറോളിംഗ് ട്രോഫികൾ ഡിസംബർ മാസം 31 ന് മുൻപ് ഭദ്രാസന ഓഫീസിലേക്കും തിരികെ ഏല്പിക്കേണ്ടതാണ്. കൂടുതൽ വിവരങ്ങൾക്ക് 9495750179

## കടമറ്റം സെന്റ് ജോർജ്ജ് സൺഡേസ്കൂളിന് ഒന്നാം സ്ഥാനം

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ കോലഞ്ചേരി ഡിസ്ട്രിക്ട് സൺഡേ സ്കൂൾ മത്സരത്തിൽ കടമറ്റം സെന്റ് ജോർജ്ജ് സൺഡേ സ്കൂൾ ഒന്നാം സ്ഥാനം കരസ്ഥമാക്കി.

കോലഞ്ചേരി സെന്റ് പീറ്റേഴ്സ്, വലമ്പൂർ സെന്റ് മേരീസ് എന്നിവർക്കാണ് രണ്ടും മൂന്നും സ്ഥാനങ്ങൾ. സമാപന സമ്മേളനത്തിൽ ട്രോഫികൾ വിതരണം ചെയ്തു. ഭദ്രാസന സെക്രട്ടറി ഫാ. ജേക്കബ്ബ് കുര്യൻ, ഡിസ്ട്രിക്ട് പ്രസിഡന്റ് ഫാ. സക്കറിയ ജോൺ, ഫാ. ലൂക്കോസ് തങ്കച്ചൻ, ഫാ. ഗീവർഗീസ് കൊള്ളനാൽ, ഡിസ്ട്രിക്ട് ഇൻസ്പെക്ടർ പോൾ പി. മത്തായി, സെക്രട്ടറി പൗലോസ് കട്ടക്കയം എന്നിവർ പ്രസംഗിച്ചു.

## ഡോ. മാത്യൂസ് മാർ സേവേറിയോസ് ഫ്രാൻസിസ് മാർപ്പാപ്പയെ സന്ദർശിച്ചു

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയും കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപനുമായ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാ



പ്പോലീത്ത ഫ്രാൻസിസ് മാർപ്പാപ്പയെ സന്ദർശിച്ചു ആശംസകൾ നേരുന്നു. അഭിവന്ദ്യ മെത്രാപ്പോലീത്തയെ ഫ്രാൻസിസ് മാർപ്പാപ്പ സ്വീകരിച്ചു കൂടിക്കാഴ്ച നടത്തി. അഭിവന്ദ്യ മെത്രാപ്പോലീത്തക്ക് മാർപ്പാപ്പ സ്നേഹോപകാരമായി വെള്ളി മെഡൽ സമ്മാനിച്ചു.

### ഓർത്തഡോക്സ് യുവജനപ്രസ്ഥാനം വാരാഘോഷം തുടങ്ങി

മാനുഷിക മൂല്യബോധങ്ങളുടെ സംരക്ഷകരായിത്തീരണം യുവാക്കൾ എന്ന് ഡോ. മാത്യൂസ് മാർ സേവേറിയോസ് അഭിപ്രായപ്പെട്ടു. ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്ര യുവജനവാരം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. കേന്ദ്ര പ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കാർപ്പോസ് അദ്ധ്യക്ഷത വഹിച്ചു. കേന്ദ്ര സെക്രട്ടറി ഫാ. പി.വൈ. ജസൻ, ഫാ. കുര്യൻ ചെറിയാൻ, ഫാ. ജോൺ വർഗീസ്, ജോജി പി. തോമസ്, ഗീവസ് മർക്കോസ് എന്നിവർ പ്രസംഗിച്ചു.

### ദേവാലയ കൂദാശ നടത്തി

തേവനാൽ മാർ ബഹനാൻ ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ ദേവാലയ കൂദാശയും ഓലിയിൽ കുന്നപ്പിള്ളിൽ എബ്രാഹാം കശ്ശീശായുടെ ചരമ സുവർണ ജൂബിലി ആഘോഷവും സെപ്തംബർ 18, 19 തീയതികളിൽ നടത്തി. ചടങ്ങുകൾക്ക് ബസേലിയോസ് മാർത്തോമ പൗലോസ് ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവയും മെത്രാപ്പോലീത്തമാരായ ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. തോമസ് മാർ അത്തനാസിയോസ്, യൂഹാനോൻ മാർ പോളി കാർപ്പോസ് എന്നിവരും പ്രധാന കാർമ്മികത്വം വഹിച്ചു.



വെള്ളിയാഴ്ച വൈകിട്ട് 5.30 ന് കാതോലിക്ക ബാവയ്ക്കും മെത്രാപ്പോവീത്ത മാർക്കും വെട്ടിക്കൽ കവലയിൽ സ്വീകരണം നല്കി.

ശനിയാഴ്ച രാവിലെ 6.30 ന് പ്രഭാത നമസ്കാരത്തിന് ശേഷം ദേവാലയ കൂദാശയുടെ രണ്ടാം ഘട്ടം. തുടർന്ന് കാതോലിക്ക ബാവയുടെ പ്രധാന കാർമികത്വത്തിൽ കുർബ്ബാന.

പള്ളി സ്ഥാപകൻ ഓലിയിൽ കുനപ്പിള്ളിൽ എബ്രഹാം കശ്ശീശായുടെ ചരമ സുവർണ ജൂബിലി ആഘോഷത്തോടനുബന്ധിച്ച് നടക്കുന്ന പൊതുസമ്മേളനത്തിൽ ഇടവക മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് അദ്ധ്യക്ഷത വഹിച്ചു.

### ശതാബ്ദി ആഘോഷം

കോലഞ്ചേരി സെന്റ് പീറ്റേഴ്സ് സണ്ടേ സ്കൂളിന്റെ ശതാബ്ദി ആഘോഷങ്ങൾ



പരി. ബസ്സേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം നിർവ്വഹിച്ചു. അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. തോമസ് മാർ അത്താനാസിയോസ്, യൂഹാനോൻ മാർ പോളികർപ്പോസ്, ശ്രീ. വി.പി. സജീന്ദ്രൻ എം.എൽ.എ., വികാരി ഫാ. ജേക്കബ്ബ് കുര്യൻ, ഫാ. റെജി മാത്യു(സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ), ആശുപത്രി സെക്രട്ടറി ജേക്കബ് പി. ജേക്കബ്ബ് എന്നിവർ പ്രസംഗിച്ചു.

## സഹപാഠ്യ മത്സരം നടത്തി

ഒക്ടോബർ മാസം 10-ാം തീയതി ശനിയാഴ്ച പെരുമ്പടവം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് സഹപാഠ്യ മത്സരം നടത്തി. വിജയികളായ കുട്ടികളുടെ പേരുകൾ താഴെ കൊടുക്കുന്നു.

**സംഗീതം** (സബ് ജൂണിയർ) - അന്ന ജോർജ്ജ് (പെരുമ്പടം) ക്രിസ്റ്റി സജി (കോലഞ്ചേരി)
**സംഗീതം** (ജൂണിയർ) - അലീന ലൈജു (പിറമാടം) സമന്വയ എൽദോസ് (കോലഞ്ചേരി)
**സംഗീതം** (സീനിയർ) - ബേസിൽ ടി.ഇ. (പാമ്പാക്കുട) അനില റജി (മണ്ണുക്കുന്ന്)
**സമൂഹഗാനം** (ജൂണിയർ) - അദീന മേരി വർഗീസ്, ബിനിത ബേബി (ഓണക്കൂർ)ഗ്രേയ്സ് മരിയ ജോയി
**സമൂഹഗാനം** (ജൂണിയർ) - ജോഹാൻ സജി, അമിത് ബിജോയ് (കടമറ്റം) ലിയോ ജേക്കബ് സാബു
**സമൂഹഗാനം** (സീനിയർ) - ആശ കെ. ഓനച്ചൻ, ബെറ്റി ബെന്നി (ഓണക്കൂർ) പ്രിയ ബാബു
**സമൂഹഗാനം** (സീനിയർ) - അനില റജി, ജിസ വർഗീസ് (മണ്ണുക്കുന്ന്) ആഷ്നമോൾ ഏലിയാസ്
**പ്രസംഗം** (സബ് ജൂനിയർ) - പോൾ വർഗീസ് (കിഴുമുറി) ജോൺ കെ. പാറപ്പുറം (പാമ്പാക്കുട)
**പ്രസംഗം** (ജൂണിയർ) - സമന്വയ എൽദോസ് (കോലഞ്ചേരി) നവിൻ ജോണി (ഓണക്കൂർ)
**പ്രസംഗം** (സീനിയർ) - അബിയാ ബിജു (ഓണക്കൂർ) ഏഞ്ചലിൻ ആൻഡ്രൂസ്
**പ്രസംഗം** (ഹയർ സെക്കൻഡറി) - മേനകാ ജോൺ (മുളക്കുളം)
**വേദവാക്യം** (ജൂണിയർ) - ആൽബിൻ റെജി (മേമ്മുറി) ബെൻസാ ബെന്നി (കടമറ്റം)
**വേദവാക്യം** (സീനിയർ) - എബ്രഹാം വി. ഷീജൻ (കണ്ടനാട്) ക്രിസ്റ്റീൻ വർഗീസ് (കിഴുമുറി)
**വേദവാക്യം** (ഹയർ സെക്കൻഡറി) - ദിയ മെറിൻ ബിജു (ഓണക്കൂർ)
**പൊതുവിജ്ഞാനം** (സീനിയർ) - ക്രിസ്റ്റീൻ വർഗീസ് (കിഴുമുറി)പ്രിയാ ബാബു (ഓണക്കൂർ)
**പൊതുവിജ്ഞാനം** (ഹയർ സെക്കൻഡറി) - അലീന മേരി ബെൻ (വലിയ പാമ്പാക്കുട) സ്നേഹ വർഗീസ് (ഓണക്കൂർ)
**പൊതുവിജ്ഞാനം**(ഹയർ സെക്കൻഡറി) - സ്നേഹ വർഗീസ്, (ഓണക്കൂർ) ജിൻസാ രാജു (പുത്തൻകുരിശ്)


ദിയ മെറിൻ ബിജു


നവീൻ ജോണി


ബെറ്റി ബെന്നി


അബിയ ബിജു


മേനകാ ജോൺ


ആശ കെ. ഓനച്ചൻ


അഥീന മേരി വർഗീസ്


അലീന ലൈജു


എബ്രാഹം വി. ഷാജൻ


അൽബിൻ റെജി


പ്രിയ ബാബു


ഗ്രേയ്സ് മരിയ ജോയി


അലീന മേരി ബെൻ


അമിത് ബിനോയ്


പോൾ വർഗീസ്


അനില റെജി


ആഷ്ണമോൾ ഏലിയാസ്


ബേസിൽ ടി.ഇ.


സ്നേഹ വർഗീസ്


ക്രിസ്റ്റിൻ വർഗീസ്


ജിഷാ വർഗീസ്


ജോഹാൻ സജി


ജോൺ കെ. പാറപ്പുറം


ലിയോ ജേക്കബ് സാജു


ബെൻസ ബെന്നി


ബിനിത ബേബി


ഏയ്ഞ്ചലിൻ ആൻഡ്രൂസ്


അന്ന ജോർജ്ജ്

# Hearty Congratulations !!!

## SSLC, CBSE Merit Award Winners from our Diocese




**Kolenchery St Peters & St Pauls**

Heavenna Jose, Basil P Varghese

Liya Sara Peter   Basil Mary Eldho

Dewmol John,John Varghese

**Kadamattom St George**




Alan Binoy, Anjana Kuriakose,

Eldhose Abraham

**Onakkoor St Marys**

Sneha Varghese, Basil Anil




**Mannookkunnu St Marys**

Serin Saji, Anuja George

**Peruva St Marys**



Teenu Elizabath Raju,Shaino Merin George

Augstiny Raju, Angel Sunny



**Perumbadavam St George**

Alwin Thambi ,Varghese Reji



**Puthuveli St Johns**

Gheevarghese John



**Valamboor St Marys**



Angelin Andrews

**Karmelkkunnu St George**

Annie Roy John,  Sleeba Paul, Amal Sabu



**Maravanthuruthu Mar Augen**



Basil Sajeev

**Kizhumuri St George**

Stephy Issac ,Esther George



**Parel St Peters & St Pauls**

Biji Binoy



**Pampakuda St Johns**

Aleena Mary Ben,  Anu P M,  Betcy Jose



Dency John, Milka Raju,

Anaha Susan James,  Basil Benny,

Aleena Rajan,  Sandra Manoj, Bilha Reji,




**Ooramana Galeelakkunnu**

Elizabeth Joy

**Kunnackal West**

Ammu Kuriachan,  Aswathy Thomas



നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകയിൽ വാഴൂർ വടക്കേക്കര ഡോ. വി.ഐ. ജോർജ്ജിന്റെയും, ഡോ. സിജി ജോർജ്ജിന്റെയും മകൾ മേരി ആൻ ജോർജ്ജും (Asst. Professor, MIT, Manipal), സഭാ സുന്നഹദോസ് സെക്രട്ടറി അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സഹോദരനും, സഭാ മാനേജിംഗ് കമ്മിറ്റി അംഗവുമായ മറ്റത്തിൽ ശ്രീ. എം.എ. അന്ത്രയോസിന്റെയും ശ്രീമതി അന്നമ്മ അന്ത്രയോസിന്റെയും മകൻ സോജൻ ആൻഡ്രൂസ് സക്കറിയായും (Mechanical Engineer Dubai) തമ്മിലുള്ള വിവാഹം അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമനസ്സിന്റെ മുഖ്യകാർമ്മികത്വത്തിലും വൈദികരുടെ സാന്നിദ്ധ്യത്തിലും വാഴൂർ സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് 28 - 09 - 2015 ൽ നടത്തി.



കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനം മുൻ സെക്രട്ടറിയും മണ്ണൂകുന്ന് കത്തീഡ്രൽ ഇടവകാംഗവുമായ ജിബിൻ കെ. ഓനൻകുഞ്ഞും പാമ്പാക്കുട വലിയപള്ളി ഇടവകാംഗവുമായ അഞ്ജു ചാക്കോയും സെപ്തംബർ 6-ാം തീയതി മണ്ണൂക്കുന്ന് കത്തിഡ്രൽ വച്ച് വിവാഹിതരായി. അഭി. ഇടവക മെത്രാപ്പോലീത്ത ആശീർവദിച്ചു.

# സെന്റ് ഗ്രീഗോറിയോസ് തീർത്ഥാടനകേന്ദ്രം

## സെന്റ് ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ പിറവം

**പരി. പരുമല തിരുമേനിയുടെ ഓർമ്മപെരുന്നാൾ**
**ഒക്ടോബർ 29 മുതൽ നവംബർ 1 വരെ**



### ആരാധനാസമയം

ഞായർ : വി.കുർബ്ബാന : 8.30 am
ശനി : വി.കുർബ്ബാന : 7.30 am
സന്ധ്യാ പ്രാർത്ഥന : 6.00 pm
മദ്ധ്യസ്ഥ പ്രാർത്ഥന (എല്ലാ വെള്ളിയും) : 6.00 pm
ആദ്യ വെള്ളി ധ്യാനം : 10 am- 12 pm

Published by : Rev. Fr. Dr. O.P. Varghese for Kandanadu West Diocese of Malankara Orthodox Church,
Chief Editor: Rev. Fr. John Kuriakose Potharayil, Prasadam Centre, Kolenchery, Ernakulam-682 311
Printed at Printa Multicolor Offset Press, Kolenchery